
PATRON SAINT

# മലങ്കരസഭ
## മാസിക

1992 ജനുവരി
ലക്കം 1 പുസ്തകം 47

അറുപതിൽപരം വർഷങ്ങൾക്കു മുൻപെടുത്ത ഒരു അസുലഭ ചിത്രം
(സമ്പാദകൻ: അഡ്വോ. പി. സി. മാത്യു)



പ. ഗീവർഗ്ഗീസ് II കാതോലിക്കാബാവാ 1929–ൽ ആർത്താററ്പള്ളി സന്ദർശിച്ചപ്പോൾ.

(ശേഷം കവർ രണ്ടാം പേജ് കാണുക)







സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് I തിരുമേനിയുടെ 175–ാം ചരമജൂബിലി സമ്മേളനത്തിൽ പരിശുദ്ധ കാതോലിക്കാബാവാ അദ്ധ്യക്ഷപ്രസംഗം ചെയ്യുന്നു. മിലിത്തിയോസ് മെത്രാപ്പോലീത്താ, ഫാ. ജോസ് പുലിക്കോട്ടിൽ, മന്ത്രി ഉമ്മൻചാണ്ടി തുടങ്ങിയവരാണ് വേദിയിൽ.



മലങ്കരസഭാ മാസികവകയായി പ്രസിദ്ധപ്പെടുത്തിയ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ചരമജൂബിലി സുവനീർ സഭാട്രസ്റ്റി ശ്രീ. പി.സി. ഏബ്രഹാമിന് പ്രഥമകോപ്പി നല്കി കേരള ധനകാര്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി പ്രകാശനം ചെയ്യുന്നു.

(കവർ ഒന്നാം പേജ് തുടർച്ച)

ഇരിക്കുന്നവർ ഇടത്തുനിന്നും വലത്തോട്ട്:
പുലിക്കോട്ടിൽ യൗസേഫ് റമ്പാൻ,
പ. ബാവാ, തെക്കേക്കര കറിയാ
ക്കോസ് കോർ എപ്പിസ്ക്കോപ്പ.

നിൽക്കുന്നവർ:
ഡീക്കൻ കെ. വി. ഗീവർഗ്ഗീസ്,
ഡീക്കൻ പി. കെ. ദാനിയേൽ,
തെക്കേക്കര പൗലൂസ് ശെമ്മാശ്ശൻ,
കോലാടി ദാവീദ് കത്തനാർ,
ഡീക്കൻ കെ. റി. ഗീവർഗ്ഗീസ്
(പുത്തൻകാവ് മാർ പീലക്സിനോസ്.)

ആനുകാലികം — ജുവൻ






'MALANKARA SABHA
Devalokam
Kottayam-686038
Kerala, S, India
Phone: 8499




1992 ജനുവരി

# മലങ്കരസഭ

## സുവർണ്ണ വചനങ്ങൾ

### പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ

ക്രിസ്തുവിന്റെ ജീവിതലക്ഷ്യങ്ങൾക്ക് അർത്ഥപൂർണ്ണിമ പകരാനായി അതിരുകളില്ലാതെ ഒന്നിക്കുക.

*  *  *  *

കഷ്ടസമ്പൂർണ്ണമായ പ്രതിസന്ധികളിൽനിന്നും രാജ്യത്തെ കരകയററാൻ വിയോജിപ്പുകൾ വെടിഞ്ഞ് സാഹോദര്യത്തിന്റെയും സമാധാനത്തിന്റെയും പാതയിലൂടെ മുമ്പോട്ടു പോകുക.

*  *  *  *

ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ പരമ്പര തുടർന്നു പോകാനുള്ള ദൈവീകമായ മുഖാന്തിരമാണ് സഭ. ദൈവത്തിന്റെ വിശുദ്ധ ഗാത്രമായി സഭ മാറണം.

*  *  *  *

മദ്യപാനം തുടങ്ങിയ എല്ലാ ദോഷങ്ങളിൽനിന്നും സഭയുടെ അംഗങ്ങൾ പിന്മാറി ദൈവവുമായിട്ടുള്ള അടുപ്പത്തിൽ എത്തിച്ചേരണം.

*  *  *  *

നന്നായി ജീവിക്കുന്നവന് മാത്രമേ നന്നായി പ്രാർത്ഥിക്കുവാൻ കഴിയൂ.

*  *  *  *

ആദ്ധ്യാത്മിക മൂല്യങ്ങളുടെ നിലവാരം ദൈനംദിനം അധ:പതിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്ത് വേദപഠനത്തിന് നാം നൽകേണ്ട പ്രാധാന്യം വളരെയാണ്.

*  *  *  *

കുഞ്ഞുങ്ങൾ ദൈവഭക്തിയിലും ക്രിസ്തീയ സ്നേഹത്തിലും വളരുന്നതിന് ചെറുപ്പംമുതലേ അവരെ കരുപ്പിടിപ്പിക്കേണ്ടത് മാതാപിതാക്കളുടെ ചുമതലയാണ്.

[പ. ബാവാ തിരുമേനിയുടെ പ്രസംഗങ്ങളിൽനിന്നും കല്പനകളിൽനിന്നും എടുത്ത സൂക്തങ്ങൾ]



സഭ ദൈവത്തിന്റെ സ്വന്തമാണെന്നും അതിൽ സ്വാഭിപ്രായം നട്ടുവളർത്താൻ ആർക്കും ദൈവം അവകാശം നൽകീട്ടില്ലെന്നും എല്ലാവരും ധരിച്ചിരിക്കേണ്ടതാണ്.

പ. വട്ടശ്ശേരി തിരുമേനി

ക്രിസ്ത്യാനികൾ സത്യമുള്ളവരും, സത്യത്തിനുവേണ്ടി ജീവിക്കുന്നവരും, സത്യത്തിനുവേണ്ടി ജീവൻവയ്ക്കാൻ സന്നദ്ധതയുള്ളവരും ആയിരിക്കണം.

പ. ഗീവർഗീസ് ദ്വിതീയൻ ബാവാ

രൂപകല്പന–
ജോയ്സ് തോട്ടയ്ക്കാട്

# പത്രാധിപക്കുറിപ്പ്

## വരളുന്ന വയലുകളും വളരുന്ന ആത്മദാഹവും

**അ**ടുത്തയിട കോട്ടയത്ത്, റോമൻ കത്തോലിക്കാസഭയിലെ വൈദികരുടെ ആഭിമുഖ്യത്തിൽ ഒരു ഉണർവ്വു–രോഗശാന്തി സമ്മേളനം നടക്കുകയുണ്ടായി. പതിനായിരക്കണക്കിനാളുകൾ സംബന്ധിച്ച പ്രസ്തുതസമ്മേളനത്തിൽ, പല ഓർത്തഡോക്സ് സഭാംഗങ്ങളും പങ്കുകൊണ്ടു. ഈ വസ്തുത വിളിച്ചറിയിക്കുന്ന ദൂത് സഭ മുഴുവനായി ശ്രദ്ധിച്ചേ പററൂ. അപ്പത്തിനും വെളിച്ചത്തിനുമായുള്ള ആഗ്രഹത്തെ വെല്ലുന്ന ഒരു ആത്മദാഹം മനുഷ്യഹൃദയങ്ങളിൽ ഉണ്ട്. അതിനെ അവഗണിക്കുകയോ, അബദ്ധം എന്നു മുദ്രകുത്തുകയോ അല്ല കരണീയം. അർഹിക്കുന്ന ഗൗരവത്തോടെ, അതിനോട് അർത്ഥവത്തായി പ്രതികരിക്കേണ്ടിയിരിക്കുന്നു.

മുമ്പു സൂചിപ്പിച്ച സമ്മേളനം ഉയർത്തിപ്പിടിച്ച ആത്മീയശൈലിയെക്കുറിച്ചും, അതിന്റെ പിന്നിലെ ക്രിസ്തീയദർശനത്തെക്കുറിച്ചും വിമർശനങ്ങൾ ഇല്ലാതില്ല. ഉണർവ്വു–രോഗശാന്തി സമ്മേളനം, കത്തോലിക്കാ വൈദികരു നടത്തിയാലും പെന്തക്കോസ്തു ശൈലിതന്നെ ആകണം എന്ന് നിർബന്ധമുള്ളപോലെ തോന്നുന്നു. സഭയുടെ ധന്യമായ അനുഭവത്തെയോ, പരിശുദ്ധന്മാരുടെയും വാങ്ങിപ്പോയവരുടെയും കൂട്ടായ്മയേയോ സ്പർശിക്കുന്ന പ്രാർത്ഥനകളോ ഗീതങ്ങളോ ഉണ്ടായിപ്പോയാൽ 'യേശുവിനോടുള്ള സ്നേഹം' കുറഞ്ഞുപോകും എന്ന് ധരിച്ചിരിക്കുന്നതുപോലെ. കത്തോലിക്ക–ഓർത്തഡോക്സ് ആത്മീയതയിൽ സുപ്രധാനമാണ് സാക്ഷികളുടെ സമൂഹത്തിന്റെ കൂട്ടായ്മ. കൂടാതെ, ലോകത്തിന്റെ രൂപാന്തരത്തിന്, അനീതി നിറഞ്ഞ ഘടനകളുടെ വ്യതിയാനത്തിനുവേണ്ടിയുള്ള മുന്നേററം ആവശ്യമാണെന്നും അപ്രകാരമുള്ള വ്യതിയാനദർശനം ആത്മീയതയ്ക്ക് അടിസ്ഥാനമാണെന്നും രണ്ടു സഭകളും വിശ്വസിക്കുന്നുണ്ട്. ഇപ്രകാരമുള്ള സമഗ്രദർശനത്തിനു പകരം, വ്യക്തിതലത്തിലുള്ള ഹർഷോന്മാദത്തിൽ മാത്രം ഊന്നിയ ഉണർവ്വ് മറുരൂപമലയിൽ കുടിലുകൾ കെട്ടുന്ന പരിശ്രമമായിരിക്കും. അതും മാത്രമല്ല, തനി പെന്തക്കോസ്തു ശൈലിയിൽ തൊട്ടുണർത്തപ്പെടുന്ന വ്യക്തികൾക്ക് തങ്ങളുടെ ഇടവകകളിൽ തദനുസൃതമായ ഒരു 'ഫോളോ അപ്പ്'' ലഭിക്കാതെ വരുമ്പോൾ അതു സുലഭമായി ലഭിക്കുന്ന സമൂഹങ്ങളിലേക്ക് ആകർഷിക്കപ്പെടും. ഇതുപോലെയുള്ള വിമർശനംകൊണ്ട് പ്രസ്തുത സമ്മേളനത്തിൽ ജ്വലിച്ചുനിന്ന ആത്മീയചൈതന്യത്തെ ആർക്കും മറയ്ക്കുവാൻ സാധ്യമല്ല. കത്തോലിക്കാ–ഓർത്തഡോക്സ് സഭാപാരമ്പര്യങ്ങളിൽ, പ്രകടമായിക്കൊണ്ടിരിക്കുന്ന ആത്മദാഹത്തെ തൃപ്തിപ്പെടുത്തുവാൻ അടിയന്തിര പരിശ്രമങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു. ആത്മനിറവുള്ള വൈദികരും, സ്ത്രീപുരുഷന്മാരും കുട്ടികളും ഉൾക്കൊള്ളുന്ന സ്വമേധയാ ശുശ്രൂഷക വൃന്ദങ്ങൾ ഉണ്ടാകണം. ഹൃദ്യമായ ഗാനങ്ങളും, പ്രാർത്ഥനകളും, കൗൺസലിങ്ങ്–പ്രബോധന സജ്ജീകരണങ്ങളും അവയ്ക്ക് ഉണ്ടായിരിക്കണം. അതേ അവസരത്തിൽ അവയിൽ ശ്രദ്ധിക്കപ്പെടേണ്ട സംഗതികൾ എടുത്തുപറയട്ടെ.

1. ഉണർവ്–രോഗശാന്തി പ്രസ്ഥാനം എന്നു പറഞ്ഞാൽ, ''പന്തലിനുള്ളിലെ മാന്ത്രികച്ചെപ്പായി ആരും ധരിക്കരുത്. ആശിക്കുന്നതെല്ലാം സാധ്യമാകുന്ന ലോകത്തിന്റെ പറുദീസാ–വാഗ്ദാനം അല്ല ക്രിസ്തുവിന്റെ ആത്മവരങ്ങൾ. എന്നാൽ ക്രിസ്തു ഇന്നും അത്ഭുതകരമായി പ്രവർത്തിക്കുന്നു.

2. ഗാനങ്ങൾ ആത്മീയപുതുക്കത്തിന്റെ സ്വാഭാവിക മാധ്യമങ്ങളാണ്; അതിലുപരി, അവ സംഗീതവിരുന്ന്'' ആയിപ്പോകരുത്.

3. സഭ മുഴുവനും ചേർന്നുള്ള ആരാധനയെ അവഗണിച്ചുകൊണ്ടുള്ള ആത്മപുതുക്കം അപകടകരമാണ്. വാങ്ങിപ്പോയവരോടും വിശുദ്ധന്മാരോടും ചേർന്നുനിന്നുകൊണ്ടല്ലാതെയുള്ള ഒരു ആത്മപുതുക്കം സ്വാർത്ഥത മുററിയതാണ്.

4. സമഗ്രമായ ഒരു സാമൂഹ്യവ്യതിയാനം ദൈവരാജ്യത്തിന്റെ അടിസ്ഥാന ദർശനമാണ്. അതിനുവേണ്ടി മനുഷ്യഹൃദയങ്ങളെ ഒരുക്കാത്ത ആത്മപുതുക്കം പൂർണ്ണമല്ല.

5. ഏതൊരു പുതുക്കപ്രസ്ഥാനത്തിന്റെയും പ്രധാന ലക്ഷ്യം, ദൈവകരങ്ങളിൽ പിടിച്ചുകൊണ്ട്, ജീവിതത്തെ അഭിമുഖീകരിക്കുകയാണ്. ''പ്രതിസന്ധികളിൽ പ്രത്യാശയോടെ'' നീങ്ങുക എന്ന ലക്ഷ്യമായിരിക്കണം, ''രോഗശാന്തി''യെക്കാൾ പ്രധാനം. സ്വമേധയാ ശുശ്രൂഷക വൃന്ദത്തെക്കുറിച്ച് കൂടുതലായി ആശയവിനിമയം നടന്നിരുന്നുവെങ്കിൽ എന്നാശിച്ചുപോകുന്നു.

**ജെ. കെ.**




# സുവിശേഷദീപ്തി

ഫാ. ഡോ. ജേക്കബ് ചെറിയാൻ,
മൗണ്ട് താബോർ ദയറാ

## ദനഹായ്ക്കുശേഷം രണ്ടാംഞായർ (ജനുവരി 19)

സുവിശേഷപാഠം: വി. യോഹ. 1:43–51

ഫിലിപ്പോസിനെയും നഥാനിയേലിനെയും ശിഷ്യന്മാരുടെ ഗണത്തിലേയ്ക്ക് യേശു വിളിച്ചു ചേർക്കുന്ന രംഗം അതിമനോഹരമാണ്. രണ്ടുപേരും ധർമ്മിഷ്ഠരായ മനുഷ്യരായിരുന്നു എന്നതിൽ തർക്കമില്ല. ശിഷ്യന്മാരെ വിളിക്കുന്ന രംഗങ്ങൾ ഹൃദയഹാരിയാണ്. പാവങ്ങളായിരുന്ന അവർക്ക് അധികമൊന്നും ആലോചിക്കാനുണ്ടായിരുന്നില്ല. ''എന്റെ പിന്നാലെ വരു'' എന്ന വാക്കുകൾ അവരെ യേശുവിനോടു ചേർത്തു. ആ 'വിളി' യെപ്പററി വിമർശിക്കുന്നതിനുപകരം പൂർണ്ണമായി അനുസരിക്കാനും സമർപ്പണത്തോടെ പ്രതികരിക്കാനുമവർ തയ്യാറായി. തന്നാൽ ആകർഷിക്കപ്പെട്ട അവർക്ക് ഇരുളിൽ വെളിച്ചമുദിച്ചതുപോലായി. അവർ അവരെത്തന്നെയും ജീവിതത്തെയും പുതിയൊരു രീതിയിൽ കണ്ടുതുടങ്ങുകയാണ്. ഫിലിപ്പോസ് ഈ സന്തോഷവാർത്ത നഥാനിയേലിനെ ധരിപ്പിച്ചു. നസ്രേത്ത് എന്നു കേട്ടപ്പോൾ നഥാനിയേൽ ആ സ്ഥലത്തിന്റെ ദുഷ്പ്പേരിനെപ്പററി പരാമർശിക്കുന്നു. ഫിലിപ്പോസ് തർക്കത്തിനൊരുമ്പെടാതെ 'വന്നു കണ്ടറിയാൻ' നഥാനിയേലിനെ ക്ഷണിക്കമാത്രം ചെയ്തു. മാറയിലെ കയ്പു വെളളം മധുരമാക്കുന്ന ദൈവത്തിന് ഒരു നന്മയുമുണ്ടാകാത്തനസ്രേത്തിനെ രക്ഷകൻ ബാല്യകാലം കഴിച്ച സ്ഥലമാക്കി മാററാനാണ് മനസ്സായത്. നസ്രേത്ത് എന്ന ഭൂഭാഗത്തിനല്ല കുഴപ്പം; അവിടുത്തെ മനുഷ്യർ ദുഷ്ടന്മാരായിരുന്നു എന്നായിരുന്നു പരക്കെയുളള ധാരണ. ദൈവം അതിനെ തെരഞ്ഞെടുത്ത് പവിത്രീകരിച്ചു.

''കണ്ടു വിശ്വസിക്കുന്നവരുടെ'' കൂട്ടത്തിൽ നഥാനിയേലുമായി. എന്നാൽ അവന്റെ ആത്മാർത്ഥതയെയും പ്രത്യാശയെയും കർത്താവ് പ്രശംസിച്ചു. കാപട്യമില്ലാത്ത ആത്മീകതയാണ് നഥാനിയേലിന്റേത്. അയാൾ ധർമ്മിഷ്ഠനാണ്. മതത്തിന്റെ വേഷംകെട്ടി ഉളളിൽ അതൊന്നുമല്ലാത്ത മനുഷ്യരുടെ ബഹളമാണ് നമ്മുടെ ലോകത്തിൽ. കർത്താവിന്റെ സാക്ഷ്യം എത്ര മഹനീയം? നഥാനിയേൽ തന്റെ വിശ്വാസം ഏററുപറയുമ്പോൾ കർത്താവ് അവന്റെ പ്രാർത്ഥനാശീലത്തെ (അത്തിയുടെ തണലിൽ) ശ്ലാഘിക്കുന്നു. മഹത്വദർശനത്തിന് അവനും പാത്രമാകുമെന്നു വാഗ്ദാനവും നൽകുന്നു. ദൈവപുത്രൻ സ്വർഗ്ഗത്തിൽ സ്ഥടിക സിംഹാസനത്തിലായിരിക്കുമ്പോൾ ഭൂമിയിൽ മനുഷ്യനായി കാണപ്പെടുന്നു. സ്വർഗ്ഗത്തിൽ പിതാവിന്റെ വലതുഭാഗത്ത് ഉപവിഷ്ടനായിരിക്കുമ്പോൾതന്നെ വി. ത്രോണോസിൽ എഴുന്നെളളിയിരിക്കുന്നു. അതിനാൽ തന്റെയടുത്തേക്ക് മാലാഖമാർ കയറുകയും ഇറങ്ങുകയും ചെയ്യുന്നു.

നഥാനിയേലിന് ലഭിച്ചതുപോലെ, സ്വർഗ്ഗസ്ഥനായ പിതാവിന്റെ മുമ്പാകെ കർത്താവ് നമ്മേയും ഏററുപറയുവാൻ ഇടയാകുമോ?

## ദനഹായ്ക്കുശേഷം മൂന്നാംഞായർ (ജനുവരി 26)

സുവിശേഷപാഠം: വി. യോഹ. 3:1—12

അഗ്നിയാലും ആത്മാവാലും സ്നാനമേല്ക്കുന്നതുമൂലമുളള വീണ്ടും ജനനം എന്ന മാമ്മൂദീസായാണ് ഈ സുവിശേഷ ഭാഗത്തിന്റെ പ്രമേയം.

സന്നീദ്രിസംഘത്തിലെ അംഗവും പ്രഭുവുമായ നിക്കോദിമോസ് രാത്രിയിൽ വന്നത് യേശുവിനെ തനിയെ കാണാനോ, ചില പ്രധാന സംഗതികൾ സംസാരിക്കാനൊ ആകാം. തല്ക്കാലം യേശുവിന്റെ ശിഷ്യനാകാൻ അയാൾക്ക് ഉദ്ദേശ്യമുണ്ടായിരുന്നില്ല. 'റബ്ബീ' എന്നത് യഹൂദമത പണ്ഡിതന്മാരെ പരമമായി ബഹുമാനിക്കുന്നതിന് ഉപയോഗിക്കുന്ന പദമായിരുന്നു. നിക്കോദിമോസിന്റെ ആത്മാവിന്റെ ചലനങ്ങൾ അറിഞ്ഞുകൊണ്ടാണ് യേശുവിന്റെ വാക്കുകൾ. അയാൾ വന്നത് ദൈവരാജ്യത്തെപ്പററി പഠിക്കാനാണ്.

യഹൂദമതത്തിലേക്ക് അന്യരെ ചേർക്കുമ്പോൾ മാമ്മൂദീസാ എന്ന 'കഴുകൽ' നടത്തിയിരുന്നു. അത് ബാഹ്യമായ ഒരു ശുദ്ധീകരണവും ഒരു പ്രതീകവുമായിരുന്നു. അതോടൊപ്പം ന്യായപ്രമാണപ്രകാരം വിശ്വാസം ഏററുപറച്ചിലുമുണ്ടായിരുന്നു. പരിശുദ്ധാത്മാവുമൂലമുളള വീണ്ടും ജനനത്തെപ്പററിയാണ് യേശുവിന്റെ വാക്കുകൾ. ഓരോ മനുഷ്യനും രണ്ട് ജനനങ്ങൾ ഉണ്ട്—ഭൗമീകവും, സ്വർഗ്ഗീയവും, വി. മാമോദീസാവഴി പാപക്ഷമയും വിശുദ്ധീകരണം ലഭിക്കുന്നു. സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നതിന്, പാപം ക്ഷമിക്കപ്പെടണം, മാലിന്യം കഴുകപ്പെടണം. ആത്മാവിനെ നീതിയിലും വിശുദ്ധിയിലും പുതുതാക്കുന്ന പ്രക്രിയയാണിത്. സ്വർഗ്ഗം വിശുദ്ധ

സ്ഥലമാകയാൽ വിശുദ്ധമല്ലാത്തതൊന്നിനും അവിടെ പ്രവേശനമില്ലല്ലോ.

യഹൂദ മാമൂദീസാ വെള്ളംകൊണ്ടുള്ള ബാഹ്യമായ കഴുകലായിരുന്നു. അതിൻെറ പരിമിതിയെപ്പററി യോഹന്നാൻ സ്നാപകൻ പ്രസ്താവിക്കുന്നുണ്ട്. (ലൂക്കോ 3:16). അതിനാലാണ് വെള്ളംകൊണ്ടും ആത്മാവുകൊണ്ടും വീണ്ടും ജനിക്കണമെന്ന് കർത്താവ് കല്പിക്കുന്നത്. 'വീണ്ടും മാതാവിൻെറ ഉദരത്തിൽ പ്രവേശിച്ചിട്ട് ജനിക്കാനാകുമോ' എന്ന സംശയത്തിന് കർത്താവ് മറുപടി നൽകുന്നു. ''ജഡത്തിൽനിന്നു ജനിക്കുന്നതു ജഡവും ആത്മാവിൽനിന്നു ജനിക്കുന്നത് ആത്മാവുമാകുന്നു'' ജഡപ്രകാരം വീണ്ടും അമ്മയുടെ ഉദരത്തിൽ കിടന്നിട്ട് ജനിക്കാൻ കഴിഞ്ഞാലും പ്രയോജനമില്ല.

ഈ മർമ്മത്തിൻെറ ആന്തരാർത്ഥം ഗ്രഹിക്കാൻ ക്ഷിപ്രസാദ്ധ്യമല്ല. കാററ് ഊതുന്നതുപോലെ നിർണ്ണയിക്കാൻ പ്രയാസമായതാണത്. അതിൻെറ ഫലംകൊണ്ടു മാത്രമേ അതിനെ തിരിച്ചറിയാനാകൂ? വീണ്ടും ജനനം പ്രാപിച്ചവനെ കണ്ടാൽ ബാഹ്യമായ ഭേദമൊന്നും കാണുകയില്ല. പക്ഷെ അവൻ പുതുജീവൻെറഫലങ്ങൾ പുറപ്പെടുവിക്കും.

നിക്കോദിമോസിനു വീണ്ടുംസംശയം. കർത്താവ് അയാളെ ശാസിക്കുന്നു. ഇസ്രായേലിൻെറ ഉപദേഷ്ടാവായവൻ, 'റബി'യിൽനിന്നു കേട്ട വചനങ്ങൾ വിശ്വസിക്കാതിരിക്കുകയോ?(''റബി'' മാരുടെ പഠിപ്പിക്കലിനെ ചോദ്യം ചെയ്യുകയോ സംശയിക്കുകയോ ചെയ്യുന്നത് ഏറെ കുററകരമായിരുന്നു). ഉപദേഷ്ടാവ് സംശയാലുവായാൽ പഠിപ്പിക്കൽ എങ്ങനെയിരിക്കും?

വി. മാമൂദീസാഎന്ന കൂദാശയെപ്പററി കർത്താവിൻെറതന്നെ വാക്കുകളാണിത്. ഈ രഹസ്യം ലോകത്തിലെ ജ്ഞാനികൾക്കു മറഞ്ഞിരിക്കുന്നുവെങ്കിലും നിർമ്മലവിശ്വാസത്തിൻെറ ഉടമകൾക്ക് അത് അമൃതസമാനമാണ്.

വീണ്ടും ജനനം പ്രാപിച്ച നാം, പരിശുദ്ധാത്മപ്രേരിതരായി സൽപ്രവർത്തികൾ ചെയ്യുന്നവരോ?

## ദനഹായ്ക്കുശേഷം നാലാം ഞായർ (ഫെബ്രുവരി 2)

## കർത്താവിൻെറ ദേവാലയപ്രവേശം

സുവിശേഷപാഠം: വി. മർക്കോ. 6:1–6
വി. ലൂക്കോ. 2:22–40

(താരതമ്യപഠനം: വി. മത്താ. 18:53–58;
വി. ലൂക്കോ. 4:16–30)

യേശു സ്വന്ത പട്ടണത്തിലെ സിനഗോഗിൽ പഠിപ്പിച്ചുകൊണ്ടിരുന്നു. തൻെറ ജ്ഞാന വചനങ്ങളിൽ ശ്രോതാക്കൾ അത്ഭുതപ്പെട്ടു. പക്ഷെ 'തൻെറ മകൻ' ഉന്നതകുലജാതനല്ലാത്തതിനാൽ അവർ അവനെ നിസ്സാരനായിക്കരുതി പരിഹസിച്ചു. 'ഇവൻ എന്തുള്ളൂ' എന്നായിരുന്നു അവരുടെ നിലപാട്.

തൊഴിലിൽത്തന്നെ 'മാന്യമായതും', 'താണതരത്തിലുള്ളതും' എന്നൊരു തരംതിരിവ് തീരെ ആവശ്യമില്ലാത്തതാണ്. നന്മയായുള്ള ഏതു തൊഴിലും അതു നിസാരമായതായാലും മാന്യമാണ്. ഒരു യഹൂദപിതാവിന് നാലു കടമകൾ തൻെറ പുത്രനോട് ഉണ്ടായിരുന്നു.

1) പരിച്ഛേദന നടത്തുക 2) വീണ്ടെടുക്കുക (ആദ്യജാതനായാൽ—ലേവ്യ 18:15) 3) ന്യായപ്രമാണം പഠിക്കുക 4) ഒരു തൊഴിൽ അഭ്യസിപ്പിക്കുക.

യൗസേഫ് യേശുവിനെ ഒരു തൊഴിൽ (ആശാരിപ്പണി) പഠിപ്പിച്ചു. അതാണ് പ്രമാണികളുടെ കണ്ണിൽ 'അമാന്യ'മായി, കരടായത് അവർ അവനെ വിശ്വസിച്ചില്ല. അതുനിമിത്തം കർത്താവിന് അവിടെ കാര്യമായ അടയാളങ്ങൾ ചെയ്യാൻ കഴിഞ്ഞതുമില്ല. അവിശ്വാസവും അവജ്ഞയും നമ്മുടെ മനസിൽ നിന്നും ക്രിസ്തുവിനെ പുറത്താക്കും. വിശ്വാസം മനുഷ്യർക്ക് ദൈവശക്തിയും കരുണയും ലഭ്യമാക്കുന്നു. 'വിലകുറഞ്ഞ' തൊഴിൽ ചെയ്യുന്നവനെ അവഗണിക്കുന്നത് എത്ര പരിതാപകരം! അത് ദൈവവിശ്വാസത്തിൻെറ അടിത്തറ ഇളക്കുന്നതാണ്. അവിടെ യേശുവിന് ഒരത്ഭുതവും പ്രവർത്തിക്കാൻ കഴിയുന്നില്ല!

ശുദ്ധീകരണകാലം (40 ദിവസം. ലേവ്യ. 12:2, 6) കഴിഞ്ഞ് മറിയാം യൗസേപ്പിനോടൊപ്പം യേശുക്കുഞ്ഞിനെ ദേവാലയത്തിൽ സമർപ്പിക്കുന്നതിന് കൊണ്ടുവന്നു. സ്ത്രീയെ ദേവാലയത്തിൻെറ കിഴക്കെ കവാടത്തിൽ നിർത്തി രക്തം തളിച്ച് ശുദ്ധീകരിച്ച് സ്വീകരിച്ചിരുന്നു. ഈ കർമ്മം കഴിയുന്നതുവരെ അമ്മയും ശിശുവും ദൈവപരിരക്ഷയ്ക്ക് അവകാശികളല്ല എന്ന് ഗണിക്കപ്പെട്ടിരുന്നു. ലേവ്യ. 12:8–ൽ അപ്പോൾ നടത്തേണ്ട ബലിയെപ്പററി വിവരിക്കുന്നുണ്ട്. ധനികന്മാർ ആട്ടിൻകുട്ടിയെയും ദരിദ്രർ രണ്ട് ചെങ്ങാലികളെയോ പ്രാവിൻകുഞ്ഞുങ്ങളെയോ അർപ്പിച്ചിരുന്നു. തിരുക്കുടുംബം ദരിദ്രകുടുംബമായിരുന്നല്ലോ. യേശു ദാരിദ്രത്തിൻെറ പടികൾ ഇറങ്ങിവരുന്നതു ശ്രദ്ധിക്കൂ! അവിടുന്ന് ദരിദ്രരോടും, ബുദ്ധിമുട്ടുന്നവരോടും ഒപ്പമുണ്ട്.

മറിയാമിനും യേശുവിനും ശുദ്ധീകരണം ആവശ്യമായിരുന്നില്ല. എന്നാൽ അവർ സ്വീകരിച്ചില്ലെങ്കിൽ ജനങ്ങൾ ന്യായപ്രമാണ നിബന്ധന അനുസരിച്ച് കുററക്കാരാകിയേനേ! പരിച്ഛേദനയേൽക്കാതെ, യേശുവിനെ ദേവാലയത്തിലേക്ക് സ്വീകരിക്കയില്ലായിരുന്നു.

വൃദ്ധനായ ശിമെയോൻ, പ്രവാചകിയായ ഹന്ന എന്നിവർ പൈതലിനെ ഭക്തിയോടെ എതിരേല്ക്കുന്ന രംഗം പുളകമണിയിക്കുന്നതാണ്. ദേവാലയത്തിൽ ഭക്തിയോടെ എത്തിയിരുന്ന അവർക്ക് അതിൻെറ ഉടയവനെ അവിടെ ദർശിക്കുവാൻ കഴിഞ്ഞു! കർത്താവിനെക്കുറിച്ചുള്ള പ്രവചനങ്ങളും പ്രത്യാശയും നിറഞ്ഞുനിൽക്കുന്നതാണ് അവരുടെ വാക്കുകൾ. യിസ്രായേലിൽ പല

(ശേഷം 28–ാം പേജിൽ)

# സൗഹൃദസംഗമത്തിന്റെ പ്രസക്തി

ഫാ. ഡോ. ജേക്കബ് കുര്യൻ

പൗരാണിക ഭാരതത്തിന്റെ മുഖമുദ്രയായിരുന്നു സൗഹൃദസംഗമത്തിന്റെ ജീവിതശൈലി. എന്നാൽ പല കാരണങ്ങൾകൊണ്ട് ഭാരതീയ ജീവിതത്തിന്റെ വിവിധ മണ്ഡലങ്ങളിൽനിന്ന് ഈ മുഖശ്രീ അപ്രത്യക്ഷമായിക്കൊണ്ടിരിക്കുകയാണ്. ഈ പശ്ചാത്തലത്തിൽ സൗഹൃദസംഗമത്തിന്റെ പ്രസക്തിയെക്കുറിച്ചുള്ള ഒരു പ്രായോഗികാന്വേഷണമാണ് ഈ ലേഖനം.

**അ**വനവൻ പിൻപററുന്ന മതവും പ്രത്യയശാസ്ത്രവും അല്ലാതെ മററൊന്നും ഭൂമുഖത്തുണ്ടാകരുതെന്നു നിഷ്കർഷിക്കുന്നത് ഭ്രാന്താണ്. അതേസമയം അവനവൻ പിൻപററുന്ന മതത്തിന്റെയോ പ്രത്യയശാസ്ത്രത്തിന്റെയോ അന്തർധാരയിൽ ആഴ്ന്നിറങ്ങി ആത്മാർത്ഥമായ സാക്ഷ്യം നിർവഹിക്കുക എന്നതു സ്വധർമ്മമാണു താനും. ഈ ധർമ്മനിർവഹണം, സഹവർത്തിത്വത്തിന്റെ പാതയിൽ സാധിക്കുക എന്നതാണ് മതങ്ങളുടെയും പ്രത്യയശാസ്ത്രങ്ങളുടെയും സൗഹൃദസംഗമംകൊണ്ടുദ്ദേശിക്കുന്നത്. അതുകൊണ്ട് സൗഹൃദസംഗമത്തിനു രണ്ടു സൂചനകൾ ഉള്ളതായി കാണാം: വ്യാപകമായ അർത്ഥത്തിൽ, അനുദിന ജീവിതപാതയിലെ സഹവർത്തിത്വജീവിത ശൈലിയാണ് സൗഹൃദസംഗമം. പ്രത്യേകമായ അർത്ഥത്തിൽ, ഈ ജീവിതശൈലിയെ ബലപ്പെടുത്തുവാനും അർത്ഥവത്താക്കുവാനുമുള്ള ബോധപൂർവമായ പരിശ്രമത്തെ സൗഹൃദസംഗമം എന്നു വിളിക്കുന്നു.

പൗരാണിക ഭാരതത്തിന്റെ മുഖമുദ്രയായിരുന്നു സൗഹൃദസംഗമത്തിന്റെ ജീവിതശൈലി. എന്നാൽ പല കാരണങ്ങൾകൊണ്ട് ഭാരതീയജീവിതത്തിന്റെ വിവിധ മണ്ഡലങ്ങളിൽനിന്ന് ഈ മുഖശ്രീ അപ്രത്യക്ഷമായിക്കൊണ്ടിരിക്കയാണ്. ഈ പശ്ചാത്തലത്തിൽ, സൗഹൃദസംഗമത്തിന്റെ പ്രസക്തിയെക്കുറിച്ചുള്ള ഒരു പ്രായോഗികാന്വേഷണമാണ് ഇവിടെ ഉദ്ദേശിക്കുന്നത്.

## മതങ്ങളും പ്രത്യയശാസ്ത്രങ്ങളും: ഒരവലോകനം

'മതം', 'പ്രത്യയശാസ്ത്രം' എന്നിവയ്ക്കു സമഗ്രവും നിഷ്കൃഷ്ടവുമായ നിർവചനം സാധിക്കും എന്നു തോന്നുന്നില്ല. എന്നാൽ പ്രായോഗികമായ പരിചിന്തനത്തിൽ അവയ്ക്ക് ഏകദേശമായ സൂചനകൾ കണ്ടെത്താൻ കഴിയും. 'മതം' പ്രധാനമായും ആത്യന്തിക യാഥാർത്ഥ്യമുള്ള ബന്ധത്തിന്റെ അടിസ്ഥാനത്തിൽ രൂപപ്പെടുന്നതാണ്. പ്രത്യയശാസ്ത്രമാകട്ടെ, പ്രധാനമായും മനുഷ്യന്റെ സാമൂഹ്യമായ ജീവിതത്തിലെ പരമമായ നന്മയെക്കുറിച്ചുള്ള അന്വേഷണമാണ്. (മതങ്ങളുടെ ആത്യന്തികാനുഭവവും പ്രത്യയശാസ്ത്രങ്ങളുടെ പരമമായ നന്മയും തമ്മിൽ എങ്ങനെ ബന്ധപ്പെട്ടിരിക്കുന്നു എന്ന വിഷയത്തിലേയ്ക്കിവിടെ കടക്കുന്നില്ല).

## മതങ്ങൾ

ഇന്നു ലോകത്തിൽ ഉള്ള മതങ്ങളെക്കുറിച്ച് ഒരു സ്ഥിതിവിവരക്കണക്കിലേയ്ക്കു കടക്കുന്നില്ല. എങ്കിലും പ്രധാനമതങ്ങളെക്കുറിച്ച് ഒരു ലഘുവിചിന്തനം ആവശ്യമാണ്. ലോകത്തിൽ അറിയപ്പെടുന്ന പ്രധാന മതങ്ങളിൽ ഭൂരിപക്ഷവും ഏഷ്യാഭൂഖണ്ഡത്തിലാണ് വളർന്നുവന്നിട്ടുള്ളത്. അവയെ പശ്ചിമേഷ്യൻ മദ്ധ്യപൗരസ്ത്യദേശത്ത് ആദ്യവേരുകൾ ഊന്നിയ സെമിററിക് മതങ്ങൾ (യഹൂദ, ക്രൈസ്തവ, ഇസ്ലാം മതങ്ങൾ) എന്നും പൂർവ്വേഷ്യൻ മതങ്ങൾ — പ്രത്യേകിച്ച് ദക്ഷിണപൂർവ, വിദൂരപൂർവ, ഏഷ്യ—പ്രദേശത്ത് ആദ്യവേരുകൾ ഊന്നിയ പൗരസ്ത്യമതങ്ങൾ (ഭാരതത്തിലെ ഹിന്ദുമതം, ജൈനമതം, ബുദ്ധമതം, സിക്കുമതം, ചൈനയിലെ ടാവോ, കൺഫൂഷ്യൻ മതദർശനങ്ങൾ, ജപ്പാനിലെ ഷിന്റോ, പേർഷ്യയിലെ സൊരാഷ്ട്രീയൻമതം) എന്നും—ഇങ്ങനെ രണ്ടു പ്രധാന വിഭാഗങ്ങളിലായി കാണാറുണ്ട്. ആഫ്രിക്കൻ മതങ്ങളെക്കുറിച്ചുള്ള പഠനങ്ങൾ പുരാതനമായ മററൊരു മതജീവിത പൈതൃകത്തിലേക്ക് മതപഠിതാക്കളെ ആകർഷിച്ചുകൊണ്ടിരിക്കുന്നു.

അംഗസംഖ്യയെ അടിസ്ഥാനമാക്കിയുള്ള പഠനങ്ങളിൽ ക്രൈസ്തവമതം ഒന്നാം സ്ഥാനത്തും, ഇസ്ലാം മതം രണ്ടാം സ്ഥാനത്തും, ഹിന്ദുമതം മൂന്നാം സ്ഥാനത്തും നിൽക്കുന്നുവെന്നു കാണാൻ കഴിയും (ബ്രിട്ടാനിക്കാ ബുക്ക് ഓഫ് ദ ഇയറിന്റെ സ്ഥിതിവിവരക്കണക്കനുസരിച്ച്). എന്നാൽ ഭാരതത്തിലെ മാത്രം സ്ഥിതിയെടുത്താൽ, ക്രൈസ്തവർ ആകെ ജനസംഖ്യയുടെ രണ്ടര ശതമാനത്തോളമേ വരുന്നുള്ളു. ഒരു ഭൂപ്രദേശത്തു മിക്കവാറും ഏതെങ്കിലും ഒരു മതം ഭൂരിപക്ഷമതമായിരുന്നതുമൂലം, മററുള്ള മതങ്ങളെക്കുറിച്ച് ശ്രദ്ധിക്കേണ്ടത് അടുത്തകാലംവരെ, ലോകത്തിലാകമാനം ഒരാവശ്യമായി തോന്നിയിരുന്നില്ല. എന്നാൽ

ഇന്ന്, ആഗോളമായ പശ്ചാത്തലത്തിൽ ചിന്തിക്കുവാനും പ്രവർത്തിക്കുവാനും തുടങ്ങിയിരിക്കുന്നതിനാൽ, വിവിധ മതാനുയായികൾ തമ്മിൽ കൂടുതൽ സമ്പർക്കം ആവശ്യമായിത്തീർന്നിരിക്കുന്നു. താരതമ്യേന വ്യത്യസ്തമായ ഒരു യാഥാർത്ഥ്യമാണ് ഭാരതത്തിലുള്ളത്. ഭാരതത്തിൽ 'മതസംഗമം' ഇന്നത്തെ ഒരു പുതിയ പ്രതിഭാസമല്ല. ഭാരതചരിത്രം തന്നെ, മതങ്ങളുടെ സൗഹൃദസംഗമചരിത്രമാണ്.

## ഭാരത മതജീവിത ചരിത്രം

ഭാരതത്തിലെ മതജീവിതചരിത്രത്തിൽ പ്രധാനമായും നാലു ഘട്ടങ്ങൾ കാണാം.

(i) ആര്യന്മാരുടെ വരവിനു മുമ്പുതന്നെ ഭാരതത്തിൽ കടന്നുവന്നിട്ടുള്ളതോ, സ്വയമേവ വളർന്നുവന്നതോ ആയ മതജീവിതം.

(ii) ആര്യന്മാർ കൊണ്ടുവന്നതും രൂപപ്പെടുത്തിയതുമായ മതജീവിതം.

(iii) ആര്യ—അനാര്യ സങ്കരമായി രൂപപ്പെട്ട മതജീവിതം.

(iv) ആര്യ—അനാര്യ ശാഖകളോടു വെവ്വേറെയോ അവയുടെ സങ്കരത്തോട് പൊതുവേയോ ബന്ധപ്പെട്ടു വളർന്നുവന്ന സെമിററിക് മതജീവിതം.

3) ന്യൂനപക്ഷങ്ങളുടെ പേരിൽ ആനുകൂല്യങ്ങളായി ലഭിക്കുന്ന അവകാശങ്ങൾ, വർഗീയ താല്പര്യങ്ങൾക്കും, മതപരിവർത്തനത്തിനും, ഭൂരിപക്ഷജനതയെ അവഗണിക്കുവാനും അവഹേളിക്കുവാനും ഉപയോഗിക്കപ്പെടുന്നു.

4) ഭാരതത്തിന്റെ രാഷ്ട്രീയ പ്രക്രിയയിൽ, ന്യൂനപക്ഷങ്ങൾക്കു നിർണ്ണായകസ്ഥാനം ഉള്ളതിനാൽ, അതിനെ അവർ തികച്ചും സ്വാർത്ഥപരമായി മുതലെടുക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ, ഭൂരിപക്ഷമതവിഭാഗങ്ങൾക്ക് അരക്ഷിതബോധവും, മററുള്ളവരേക്കുറിച്ച് വിശ്വാസക്കുറവും ഉളവാക്കുന്ന മാനുഷിക യാഥാർത്ഥ്യങ്ങൾ, പരമ്പരാഗതമായി ഇവിടെ നിലനിൽക്കുന്ന സൗഹൃദസംഗമജീവിതശൈലിക്കു തുരങ്കം വയ്ക്കുന്നു.

## പ്രത്യയശാസ്ത്രങ്ങൾ

പ്രത്യയശാസ്ത്രങ്ങൾ പലതും ഉരുത്തിരിഞ്ഞിട്ടുള്ളത് വ്യവസ്ഥാപിത മതങ്ങളുടെ പ്രായോഗികതലത്തിലെ പരാജയത്തിൽനിന്നാണ്. അവയുടെ കൂട്ടത്തിൽ ആശയപരമായി മതത്തെ നിഷേധിക്കുന്ന മാർക്സിസവും മതജീവിതത്തെ ഉൾക്കൊള്ളുന്ന ഗാന്ധിയൻ ചിന്തയും, മതനിരപേക്ഷമായ മാനവീയതാചിന്താഗതികളും ഉൾപ്പെ

> "അയൽക്കാരനെ അവൻ ആയിരിക്കുന്ന രീതിയിൽ അംഗീകരിച്ചുകൊണ്ട് സൗഹൃദസംഗമത്തിൽകൂടി ക്രൈസ്തവസാക്ഷ്യം നിർവഹിക്കുകയാണ് പ്രഥമമായ ദൗത്യം".

ഇതിൽ ആദ്യത്തെ മൂന്നു ഘട്ടങ്ങളിലായി, ഹൈന്ദവ, ജൈന, ബുദ്ധ, പാർസി മതങ്ങളുടെ സൗഹൃദസംഗമത്തിന്റെ ചരിത്രമാണ് കാണുന്നത്. നാലാമത്തെ ഘട്ടത്തിലാണ് ക്രൈസ്തവ, ഇസ്ലാം, സിക്കു മതങ്ങളുടെ സംഗമം. ഈ നാലു ഘട്ടങ്ങളിലും പൊതുവേ സഹിഷ്ണുത നിഴലിച്ച ഒരു സഹവർത്തിത്വ സംസ്കാരം നമ്മുടെ ഭാരതത്തിനുണ്ടായിരുന്നു എന്നു കാണാൻ കഴിയും (ചില ലഹളകളെ വിസ്മരിച്ചുകൊണ്ടല്ല ഇതു പറയുന്നത്).

എന്നാൽ അടുത്തകാലത്ത് കൂടുതൽ ഗൗരവപൂർണ്ണമായ പ്രവണതകൾ ഭാരതത്തിലെ മതജീവിതപശ്ചാത്തലത്തിൽ കാണുന്നുണ്ട്. ഇതിന്റെ പ്രധാനപ്പെട്ട കാരണങ്ങൾ താഴെപ്പറയുന്ന വയാണ്.

1) ചില മതവിഭാഗങ്ങൾ, പ്രലോഭനങ്ങളിൽകൂടിയുള്ള മതപരിവർത്തനത്തിനു ശ്രമിക്കുന്നു. മതപരിവർത്തന തീഷ്ണതകൊണ്ട്, മററു മതങ്ങളെ വികലമായി ചിത്രീകരിക്കുകയും വിലയിരുത്തുകയും ചെയ്യുന്നു.

2) ചില മതവിഭാഗങ്ങൾക്ക്, നൂററാണ്ടുകളായിട്ടും ഭാരതത്തിൽ നിലനിൽക്കുന്ന വിദേശീയ മതജീവിതശൈലി.

ടും. ചില വ്യക്തികളിലും സമൂഹങ്ങളിലും മതത്തേക്കാൾ സ്വാധീനം ഈ പ്രത്യയശാസ്ത്രങ്ങൾക്കാണ്. പ്രത്യയശാസ്ത്രങ്ങൾ തമ്മിൽ പ്രായോഗിക വിശദാംശങ്ങളിൽ വ്യത്യാസങ്ങൾ ഉണ്ടെങ്കിലും മനുഷ്യന്റെ സാമൂഹികജീവിതത്തിന്റെ പരമമായ നന്മയെന്ന ലക്ഷ്യത്തിൽ അവ തമ്മിൽ സാധർമ്മ്യങ്ങൾ കാണാൻ കഴിയും. മാത്രമല്ല, മതങ്ങളുമായി ക്രിയാത്മകമായി ബന്ധപ്പെട്ടു മുന്നോട്ടുപോകാൻ പല പ്രത്യയശാസ്ത്രങ്ങൾക്കും സാധിക്കും.

## മത, പ്രത്യയശാസ്ത്രങ്ങളുടെ സൗഹൃദസംഗമവും ക്രൈസ്തവരും

മതപ്രത്യയശാസ്ത്രങ്ങളുടെ സൗഹൃദസംഗമത്തിന്റെ പ്രത്യേക പരിശ്രമങ്ങളിൽ ക്രൈസ്തവർ നേതൃത്വം കൊടുക്കുന്നതും പങ്കുചേരുന്നതും പുറത്തുനിന്നും അകത്തുനിന്നും വിമർശനത്തിനു കാരണമായിട്ടുണ്ട്. പുറത്തുനിന്നുള്ള വിമർശനം ചുരുക്കത്തിൽ ഇതാണ്: 'സൗഹൃദസംഗമ'മെന്നോ, 'ഡയലോഗ്' എന്നോ ഒക്കെ പുതിയ പേരുകളിൽ പ്രത്യക്ഷപ്പെടുന്നത് ക്രൈസ്തവരുടെ

മിഷനറി വ്യഗ്രതയാണ്. മതപരിവർത്തനത്തിനുവേണ്ടിയുള്ള പുതിയ ഒരു മുഖംമൂടിയോ, ടെക്നിക്കോ ആണ് സൗഹൃദസംഗമം എന്നു സംശയിക്കാൻ കാരണവും ഉണ്ട്. ഒരുകാലത്ത് മററു മതങ്ങളിലൊന്നും ഒരു നന്മയും കാണാൻ മിഷനറിമാർക്ക് കഴിഞ്ഞില്ല. അല്പസ്വല്പം നന്മ കണ്ടാലും, ക്രൈസ്തവസത്യത്തിന്റെ സമഗ്രശ്രേഷ്ഠത എടുത്തുകാട്ടുന്നതിലായിരുന്നു പിന്നീടുള്ള ശ്രദ്ധ. അതുകൊണ്ട് ഇന്നു ക്രൈസ്തവർ സൗഹൃദസംഗമത്തെയും ഡയലോഗിനെയും വ്യക്തമായി മനസിലാക്കുകയും സൂക്ഷ്മമായി കൈകാര്യം ചെയ്യുകയും വേണം. സുവിശേഷീകരണത്തിനുവേണ്ടിയാണ് സൗഹൃദസംഗമം എന്ന ധാരണ മാറിയേ പററൂx.

അപ്പോൾ അകത്തുനിന്നുള്ള വിമർശനം ഇങ്ങനെയാണ്. യേശുക്രിസ്തു ഏല്പിച്ചിരിക്കുന്ന പ്രേഷിതദൗത്യത്തെ വിസ്മരിക്കണമെന്നാണ് ഈ പറയുന്നതിന്റെ അർത്ഥം. പ്രേഷിതദൗത്യം എന്നു പറഞ്ഞാൽ, മതപരിവർത്തനം എന്നു ധരിക്കുന്നവർ ഒരു കാര്യം ഓർക്കണം. പ്രേഷിതപ്രവർത്തനം എന്നു പറഞ്ഞാൽ അർത്ഥവത്തായ ക്രൈസ്തവസാക്ഷ്യമാണ്. അതു നിർവഹിക്കുമ്പോൾ മനഃപരിവർത്തനവും മതഃപരിവർത്തനവും നടന്നേക്കും. പക്ഷേ, ആദ്യം ക്രൈസ്തവസാക്ഷ്യം നിർവഹിക്കൂ, അയൽക്കാരനെ അവൻ ആയിരിക്കുന്ന രീതിയിൽ അംഗീകരിച്ചുകൊണ്ട് സൗഹൃദസംഗമത്തിൽകൂടി ക്രൈസ്തവസാക്ഷ്യം നിർവഹിക്കുകയാണ് പ്രധാനമായ ദൗത്യം. അതിൽകൂടി സുവിശേഷീകരണം നടന്നാൽ, വിവേകം ഉള്ള ആരും അതിനെ നിഷേധിക്കയോ നിരോധിക്കയോ ചെയ്യില്ല. സുവിശേഷീകരണത്തിന്റെ പരിമിതമായ അർത്ഥത്തിനുവേണ്ടി സൗഹൃദസംഗമം ഉപയോഗിക്കപ്പെടരുതെന്നു മാത്രം.

## സൗഹൃദസംഗമങ്ങളുടെ മൂർത്തമായ ലക്ഷ്യങ്ങൾ

1. പ്രധാനമായും സമാധാനപരമായ സഹവർത്തിത്വത്തിന് തെററുധാരണകൾ ഒഴിവാക്കുക, ഭേദപ്പെട്ട ധാരണകൾ പരസ്പരം വളർത്തുക.

'മനുഷ്യന് ഒററതിരിഞ്ഞു ജീവിതം അസാദ്ധ്യമായിട്ടുണ്ട്—ഇന്ന്. മതത്തിന്റെയും ജാതിയുടെയും പേരിൽ ഒററപ്പെട്ട ഗ്രൂപ്പുകളിൽ ജീവിക്കാൻ ഇന്നു മനുഷ്യനു സാധ്യമല്ല.'x

2. വിവിധ മതപ്രത്യയശാസ്ത്രങ്ങളുടെ അനുയായികളായ മനുഷ്യർ ഇടപെടുന്നിടത്തു സംഘർഷങ്ങളും ഉരസലുകളും ഉണ്ടാകാം. പക്ഷേ സൗഹൃദസംഗമപ്രസ്ഥാനങ്ങളുടെ സമയോചിതമായ ഇടപെടൽമൂലം പല പ്രശ്നങ്ങളും ഒഴിവാക്കാം.

3. എല്ലാ മതങ്ങളുടെയും പ്രത്യയശാസ്ത്രങ്ങളുടെയും പൊതുവായ താല്പര്യമാണ് നീതിപൂർവമായ സാമൂഹ്യജീവിതം. അപ്പോൾ അനീതിക്കെതിരായ സമരത്തിലും, നീതിപൂർവമായ സമൂഹാവിഷ്കരണത്തിലും സൗഹൃദസംഗമപ്രസ്ഥാനങ്ങൾക്കു നേതൃത്വം കൊടുക്കാൻ കഴിയും. ഇന്നത്തെ ദുഷിച്ചു നാറുന്ന രാഷ്ട്രീയപാർട്ടിചിന്തയ്ക്കതീതമായി ചിന്തിക്കുവാനും പ്രവർത്തിക്കുവാനും കഴിയുന്ന സൗഹൃദസംഗമ സംരംഭങ്ങൾ ഉടലെടുത്താലേ, രാഷ്ട്രജീവിതത്തിന്, രാഷ്ട്രീയപാർട്ടി വ്യവസ്ഥിതിയുടെ ചൂഷണത്തിൽനിന്നു മോചനം ലഭിക്കൂ.

4 എല്ലാ മതങ്ങളും പ്രത്യയശാസ്ത്രങ്ങളും ഒരർത്ഥത്തിൽ അന്വേഷണങ്ങളുടെയും പരീക്ഷണങ്ങളുടെയും പാതയിലാണ്. പരസ്പരം പൂരകങ്ങളായ പലതും സൗഹൃദസംഗമങ്ങളിൽകൂടി കണ്ടെത്തുവാൻ കഴിയും.

5. ഭാരതത്തിന്റെ ജീവിത സാഹചര്യത്തോട് അർത്ഥവത്തായി ഭാരതത്തിലെ ക്രൈസ്തവർക്ക് പ്രതികരിക്കാൻ കഴിയണമെങ്കിൽ, അതിന്റെ പൗരാണിക പാരമ്പര്യത്തിനു സംഭാവന ചെയ്തിട്ടുള്ള മതങ്ങളുമായും, ആനുകാലിക ജീവിത യാഥാർത്ഥ്യങ്ങളെ കണക്കിലെടുക്കുന്ന പ്രത്യയശാസ്ത്രങ്ങളുമായും, സജീവബന്ധം സ്ഥാപിക്കേണ്ടിയിരിക്കുന്നു. ചുരുക്കത്തിൽ ക്രൈസ്തവധർമ്മത്തിന്റെ തദ്ദേശീകരണത്തെ ത്വരിതപ്പെടുത്തുവാൻ സൗഹൃദസംഗമത്തിനു വളരെ സാധിക്കും.

6. ശാസ്ത്രസാങ്കേതികവളർച്ചയുടെ ആധുനിക കാലഘട്ടത്തിൽ മതങ്ങൾക്കും പ്രത്യയശാസ്ത്രങ്ങൾക്കും അനുസൃതമായതും കുറെയേറെ പൊതുവായതും ആയ ഒരു ആശയവിനിമയസാഹചര്യം ഉണ്ടാകണം.x അതിനു സൗഹൃദസംഗമപ്രസ്ഥാനങ്ങളിൽകൂടി കൂട്ടായി പരിശ്രമിക്കേണ്ടിയിരിക്കുന്നു.

---

x '....It is true that many of our friends in other religions already suspect dialogue to be another devious technique of evangelisation. Dialogue cannot be an alternative for mission or evangelism'. Metropolitan Dr. Paulos Mar Gregorios, 'Dialogue with World Religions-Basic Approches and Practical Experiences', The Indian Journal of Theology, Vol. 29, No. I 1980, p. 7.

x ജോസഫ് അരീപ്ളാക്കൽ, മതസംവാദം എന്തിന്? എങ്ങനെ? ജീവധാര, Vol. II, No. 65, 1981, p. 275.

x See, Herbert Jaisingh, 'Preparation for Dialogue', Inter Religious Dialogue, CISRS, Bangalore, 1967', p. 46.

7. മതങ്ങളും പ്രത്യയശാസ്ത്രങ്ങളും തമ്മിൽ സംഗമം സാധിച്ചാൽ മാത്രമേ, മതങ്ങൾക്കു കാലികമായി പ്രതികരിക്കാൻ കഴിയൂ. ഉദാഹരണത്തിന് മാർക്സിസത്തെ അവഗണിച്ച് ഒരു സമൂഹവീക്ഷണം മതങ്ങൾക്കു നിർദ്ദേശിക്കുവാൻ ഇന്നു സാധ്യമല്ല. 1

8. ആശയങ്ങളുടെ തലത്തിൽ പലപ്പോഴും ആത്മനിഷ്ഠങ്ങളായ താരതമ്യപഠനങ്ങൾ നടക്കുന്നതും, വ്യക്തികളും സമൂഹങ്ങളും തമ്മിൽ തുറന്ന മനസോടും അനുഭവാധിഷ്ഠിതമായ ആധികാരികതയോടും സംവാദം നടത്തുന്നതും തമ്മിൽ അന്തരമുണ്ട്. 2 ഇതിൽ രണ്ടാമത്തേതാണ് സൗഹൃദസംഗമങ്ങളുടെ ലക്ഷ്യം.

## സൗഹൃദസംഗമ പ്രക്രിയ

ഇതിൻെറ പ്രായോഗികതലത്തെക്കുറിച്ചു സഭകളുടെ അഖിലലോക കൗൺസിലും 3 ഭാരതത്തിലെ കാത്തലിക് ബിഷപ്പ്സ് കോൺഫറൻസും 4 ചില പ്രമുഖ വ്യക്തികളും 5 ആഴമായ പരിചിന്തനങ്ങൾ നടത്തിയിട്ടുണ്ട്.

അവയുടെ അടിസ്ഥാനത്തിൽ സൗഹൃദസംഗമത്തിൻെറ പ്രത്യേക പരിശ്രമങ്ങൾ മൂന്നു മേഖലകളിലായി നടക്കുന്നത് അഭികാമ്യമാണ്.

1. പ്രാദേശികതലത്തിൽ സാധാരണ ജനങ്ങളുടെ പൊതുവായ സ്നേഹബന്ധത്തെയും സഹകരണത്തെയും വളർത്തുവാനായി എല്ലാവരെയും പ്രതിനിധാനം ചെയ്യുന്ന സൗഹൃദസംഗമ സമിതികൾ ഉണ്ടാവുക.

2. ആഴമായ പരിചിന്തനത്തിനും, അനുഭവപങ്കാളിത്തത്തിനും സന്മനസും താല്പര്യവും കഴിവുമുള്ളവരുടെ സൗഹൃദസംഗമവേദികൾ ഒരുക്കുക.

3. ഉഭയകക്ഷി അടിസ്ഥാനത്തിൽ വിവിധ മത പ്രത്യയശാസ്ത്രങ്ങളുടെ പ്രതിനിധികളുടെ പ്രത്യേകിച്ചുള്ള് പഠന, അന്വേഷണ ഗ്രൂപ്പുകൾ ആസൂത്രണം ചെയ്യുക.

ഈ മൂന്നു മേഖലകളിലായി നടക്കാവുന്ന സൗഹൃദസംഗമപ്രസ്ഥാനത്തിൽ പൊതുവേ ശ്രദ്ധിക്കേണ്ട ചില വസ്തുതകൾകൂടി സൂചിപ്പിക്കുന്നു.

1. ഓരോ മതത്തിനും പ്രത്യയശാസ്ത്രത്തിനും അതിൻേറതായ അനന്യത്വം ഉണ്ട്.

2. ആധികാരികതയോടുള്ള തുറന്ന സമീപനം പ്രാധാന്യം അർഹിക്കുന്നു.. സ്വയം അനുഭവിക്കുന്നതും ആത്മാർത്ഥമായി വിശ്വസിക്കുന്നതും ഒട്ടും വെള്ളം ചേർക്കാതെ പങ്കുവയ്ക്കുക; അതോടൊപ്പം സ്വീകരിക്കാവുന്നതിനെ സ്വീകരിക്കുവാനുള്ള സന്നദ്ധത ഉണ്ടായിരിക്കുക.

3 വാദപ്രതിവാദങ്ങൾ അല്ല, ഭേദപ്പെട്ട ധാരണയാണ് ലക്ഷ്യം എന്നു മറക്കാതിരിക്കുക.

4. സംഗമത്തിലെ പങ്കാളിയെ (വ്യക്തിയോ സമൂഹമോ) അവർ ആയിരിക്കുന്ന തലത്തിൽ അംഗീകരിക്കുവാനും ബഹുമാനിക്കുവാനും സന്നദ്ധത.

5. മററു മതങ്ങളെക്കുറിച്ചും, പ്രത്യയശാസ്ത്രങ്ങളെക്കുറിച്ചും കൂടുതൽ അറിയുവാനുണ്ട് എന്ന ബോധ്യത്തിൽ എപ്പോഴും കൂടുതൽ അറിയുവാൻ സന്നദ്ധത കാട്ടുക.

6. താരതമ്യപഠനത്തിൽകൂടി സാധർമ്യങ്ങളും വ്യത്യാസങ്ങളും കണ്ടെത്താൻ ശ്രമിക്കാമെങ്കിലും, ഏതാണ് ശ്രേഷ്ഠം എന്ന വിധിയെഴുത്ത് ആത്മനിഷ്ഠമാകുന്നതുകൊണ്ട് നിരുൽസാഹപ്പെടുത്തപ്പെടണം.

7. വിപ്ളവകരമായ ത്യഗമനോഭാവം:

"നമ്മുടെ വിശ്വാസം നഷ്ടപ്പെടുമോ, ഒരു ഒത്തുതീർപ്പിൽ എത്തേണ്ടിവരുമോ എന്നൊക്കെ ഭയപ്പെട്ട് ആത്മാവിൻെറ പ്രവർത്തനത്തെ തടസപ്പെടുത്തുന്നത് ആരോഗ്യകരമല്ല X

8. സ്നേഹമാണ് എല്ലാ മതങ്ങളുടെയും പ്രത്യയശാസ്ത്രങ്ങളുടെയും പ്രായോഗികാടിസ്ഥാനം എന്നു സമ്മതിച്ച്, അതിനു കോട്ടം തട്ടുന്നതൊന്നും സൗഹൃദസംഗമത്തിൻെറ പരിഗണനയിൽ കൊണ്ടുവരാതിരിക്കുക.

9. തുറന്ന മനസുണ്ടെങ്കിൽ ഒരു പരിധിവരെയെങ്കിലും അപരൻെറ വിശ്വാസ, അനുഭവ, ആധികാരികതയിൽ കടന്നുചെല്ലാം; എന്നാൽ എത്ര ശ്രമിച്ചാലും, അതിൻെറ പൂർണ്ണതയിൽ എത്തണം എന്നു നിർബന്ധമില്ലെന്നും സമ്മതിക്കുക.

10. സൗഹൃദത്തിന് എപ്പോഴും പ്രായോഗിക ജീവിതപാതയിൽ വ്യക്തമായ ഫലങ്ങൾ പുറപ്പെടുവിക്കാൻ കഴിയും എന്ന ബോധ്യത്തിൽ, അതിനുവേണ്ടിയുള്ള കൂട്ടായതും സമൂർത്തവുമായ അന്വേഷണത്തെ ഗൗരവമായിട്ടെടുക്കണം ★

---

1 See 'മാർക്സിസ്റ്റ്–ക്രിസ്ത്യൻ സംവാദം', മതവും ചിന്തയും, Vol. 64, No. 2, 1984, pp. 124–289.

2 See John B. Chethimattam, 'The Future of Dialogue,' Diologue in Indian Tradition, Banglore, 1969, pp 153ff.

3 See 'Guideliness on Dialogue' (booklet) W. C. C. Geneva, 1979.

4 See 'Guideliness for Inter-Religious Dialogue' CBCI Commission on Dialogue, Varanasi, 1977.

5 ഉദാ: ഡോക്ടർ പൗലൂസ് മാർ ഗ്രീഗോറിയോസിൻെറ മുകളിൽ സൂചിപ്പിച്ച ലേഖനം.

X 'മതസംവാദം എന്തിന്, എങ്ങനെ,' ജീവധാര, Vol. 11, No. 65, 1981, p. 277.

# പ. ഗീവർഗീസ് ദ്വിതീയൻ ബാവായും കുന്നംകുളവും

(ii)

അഡ്വ. പി. സി. മാത്യു, പുലിക്കോട്ടിൽ

മലങ്കര മെത്രാപ്പോലീത്തായായിരുന്ന വട്ടശ്ശേരിൽ തിരുമേനി 1934 ഫെബ്രുവരി 23–ാം തീയതി കാലംചെയ്തു. അതേ വർഷം ഡിസംബർ 28–ന് എം. ഡി. സിമ്മനാരിയിൽവെച്ചു ചേർന്ന മലങ്കര അസോസിയേഷൻ പ. ബാവാ തിരുമേനിയെ മലങ്കര മെത്രാപ്പോലീത്തായായി തിരഞ്ഞെടുത്തു. അന്നുമുതൽ കൊച്ചി ഭദ്രാസനത്തിൽപ്പെട്ട ആർത്താററ് കുന്നംകുളം മഹാ ഇടവക പള്ളികൾ പ. ബാവാ തിരുമേനിയുടെ നേരിട്ടുള്ള ഭരണത്തിൻ കീഴിലായി. കൊച്ചി ഇടവകയ്ക്ക് അന്ന് ഇടവക മെത്രാൻ ഉണ്ടായിരുന്നില്ല; മലങ്കര മെത്രാപ്പോലീത്താ കൊച്ചി ഇടവക നേരിട്ട് ഭരിക്കുകയായിരുന്നു പതിവ്. ഇടവക മെത്രാൻ ഇല്ലാത്തതിൻെറ കുറവ് ആർത്താററ് കുന്നംകുളം മഹാ ഇടവകയിലെ പള്ളികൾ അനുഭവിക്കരുതെന്ന് കരുതി പ. ബാവാ തിരുമേനി വളരെ ശുഷ്കാന്തിയോടും, വാൽസല്യത്തോടുംകൂടെയായിരുന്നു ഇടവകയിലെ ഓരോ കാര്യങ്ങളും നോക്കിവന്നിരുന്നത്. മലങ്കര ഓർത്തഡോക്സ് സഭയെ ഭരിക്കുവാൻ പ്രഗൽഭരായ രണ്ട് മഹാപുരോഹിതന്മാരെ പ്രദാനം ചെയ്യാൻ ഭാഗ്യം സിദ്ധിച്ച മഹാ ഇടവക എന്നതിലുപരി കറയററ ഓർത്തഡോക്സ് വിശ്വാസം തലമുറകളായി പരിപാലിച്ചുപോന്ന മലങ്കര സഭയിലെ സുപ്രധാന ഇടവക എന്ന സ്ഥാനവും ആർത്താററ് ഇടവകയെക്കുറിച്ച് പ. ബാവാ തിരുമേനിയുടെ ഹൃദയത്തിൽ ഉണ്ടായിരുന്നു. മലങ്കര സഭയെ റോമാസഭയിൽ ചേർക്കാൻ 1599–ൽ വിളിച്ചുകൂട്ടിയ ഉദയമ്പേരൂർ സുന്നഹദോസിൽവെച്ച് ആർച്ച് ബിഷപ്പ് മെനസിസിൻെറയും ആയുധധാരികളായ പറങ്കി പടയാളികളുടേയും ഭീഷണികൾക്ക് വഴങ്ങാതെ സുന്നഹദോസിൽനിന്നും സധൈര്യം പ്രതിഷേധിച്ച് ഇറങ്ങിപ്പോന്നവരാണ് ആർത്താററ് പള്ളി ഇടവകക്കാർ എന്ന് പ. ബാവാ തിരുമനസുകൊണ്ട് കല്പിക്കാറുണ്ടായിരുന്നു. ഉദയമ്പേരൂർ സുന്നഹദോസു മുതൽ 1653 മെയ് 16–ാം തീയതി നടന്ന ഐതിഹാസികമായ കൂനൻകുരിശു സത്യംവരെ റോമാ നുകത്തിൻകീഴിൽ മലങ്കരയിലെ സകല ഓർത്തഡോക്സ് പള്ളികളും അമർന്നപ്പോൾ തെക്ക് തിരുവിതാംകോട്ടു പള്ളിയും വടക്ക് ചാട്ടുകുളങ്ങരെ പള്ളിയും റോമാ നുകത്തിന് തലവെച്ചുകൊടുത്തില്ല എന്നത് ചരിത്രസത്യമാണല്ലോ. ഉദയമ്പേരൂർ സുന്നഹദോസിനു ശേഷം വിജയപ്രതാപത്തോടെ ജൈത്രയാത്രയായി മലങ്കരയിലെ പള്ളികളിൽ രാജാധിരാജനെപ്പോലെ പ്രവേശിച്ച മെനസീസ് മെത്രാൻ ചാട്ടുകുളങ്ങരെ പള്ളിയുടെ അയൽവക്കത്ത് എത്തിയപ്പോൾതന്നെ ധീരൻമാരായ ഇടവകജനങ്ങൾ ആ പറങ്കി മെത്രാനെയും കിങ്കരൻമാരെയും എതൃത്ത് ആട്ടിപ്പായിച്ചു. അതുവരെ ചാട്ടുകുളങ്ങരെ പള്ളി എന്ന പേരിൽ അറിയപ്പെട്ട ദൈവമാതാവിൻെറ പേരിലുള്ള മഹാ ദേവാലയം അന്നുമുതൽ 'അയർത്ത അററത്തെ പള്ളിയായി. അതെ–ആർത്താററ്' പള്ളി.

ശെമ്മാശ്ശനായിരുന്ന കാലംമുതലേ പ. ബാവാതിരുമേനി കുന്നംകുളം സന്ദർശിക്കാറുണ്ടായിരുന്നു. പരുമലത്തിരുമേനിയൊന്നിച്ച് കല്ലാശേരിൽ പുന്നൂസ് ശെമ്മാശ്ശൻ പലതവണ കുന്നംകുളത്തു വന്നിരുന്നതായി പൂർവ്വികർ പറഞ്ഞുകേട്ടിട്ടുണ്ട്. പുന്നൂസ് റമ്പാനായി പട്ടമേററശേഷം അദ്ദേഹം ഒരവസരത്തിൽ കുന്നംകുളത്തു വന്നപ്പോൾ ഒരു അത്ഭുതം പ്രവർത്തിച്ചതായും കേട്ടുകേൾവിയുണ്ട്. അതിനെക്കുറിച്ച് 19/6–ൽ പ്രസിദ്ധീകരിച്ച ആർത്താററ് കുന്നംകുളം മഹാ ഇടവക സോവനീർ പേജ് 53-ൽ ചേർത്ത കുറിപ്പ് താഴെ കൊടുക്കുന്നു.

'നീണ്ട പത്തു വർഷക്കാലം നവീകരണത്തിനെതിരെ നടന്ന കോടതികയററത്തിൽ മലങ്കരസഭയ്ക്കു വന്നുചേർന്ന ആത്മീയക്ഷീണം മാററി, സഭയിൽ നവചൈതന്യം വരുത്തുവാൻ പുലിക്കോട്ടിൽ തിരുമേനിയാൽ നിയുക്തരായ രണ്ടു ദയറാവാസികളായിരുന്നു കല്ലാശേരിൽ കൊച്ചു പുന്നൂസ് റമ്പാനും, പൈനാടത്ത് കൊച്ചു പൗലൂസ് റമ്പാനും. ഇണപ്രാവുകളെപ്പോലെ അങ്ങേോളമിങ്ങോളം സുവിശേഷപ്രവർത്തനങ്ങൾ നടത്തി സഭാമക്കൾക്കിടയിൽ നഷ്ടപ്പെട്ട ആത്മീയചൈതന്യം പുന:പ്രതിഷ്ഠിക്കുവാൻ, ഒരു സുവിശേഷ ഓട്ടം തന്നെ അവർ നടത്തിവന്നു. അക്കൂട്ടത്തിൽ കുന്നംകുളത്തും അവരുടെ പ്രവർത്തനം ആരംഭിച്ചു. ഓരോ ദിവസവും ഓരോ പള്ളിയിൽ സന്ധ്യനമസ്കാരത്തെ തുടർന്ന് പ്രസംഗയോഗങ്ങൾ നടത്തി വരികയായിരുന്നു പതിവ്.

തവണപ്രകാരം റമ്പാച്ചന്മാരുടെ നിശ്ചിത പരിപാടി കിഴക്കെ പുത്തൻപള്ളിയിൽ വന്നു. ക്ളിപ്തസമയത്തുതന്നെ റമ്പാച്ചന്മാർ സന്ധ്യാനമസ്കാരത്തിനായി പള്ളിയിൽ എത്തി.

പള്ളിയകത്തു കടന്നപ്പോൾ പതിവായി കെടാവിളക്ക് കത്താറുള്ള അകത്ത് വെട്ടമോ വെളിച്ചമോ

കാണാതെ റമ്പാച്ചൻമാർ കപ്യാരുടെ നേരെ തിരിഞ്ഞു. ബദ്ധപ്പാടോടുകൂടി കപ്യാർ സാധാരണ തീപ്പെട്ടി സൂക്ഷിക്കാറുള്ള സ്ഥലത്ത് തിരയുകയായിരുന്നു. കൊച്ചു പുന്നൂസ് റമ്പാൻ കപ്യാരെ കെടാവിളക്കു കത്തിക്കാത്തതിൽ ശാസിച്ചുകൊണ്ട് തന്റെ സിൽപ്പറിട്ട കാലുകൊണ്ട് അമർഷത്തോടുകൂടി നിലത്തു ചവുട്ടി. അത്ഭുതമെന്നു പറയട്ടെ, റമ്പാച്ചൻ ചവുട്ടിയ സ്ഥലത്ത് ഒരു കൊള്ളി കിടന്നു എരിയുന്നതുകണ്ട് കപ്യാർ അത് നിലത്തുനിന്നെടുത്ത് തിരി കത്തിച്ചു. പള്ളിയകത്ത് നിന്നിരുന്ന എല്ലാവർക്കും അത് ഒരു അത്ഭുതമായി തോന്നി. വിളക്കു കൊളുത്തിയ കപ്യാർക്കും ആ എരിയുന്ന കൊള്ളി എങ്ങിനെ വന്നു എന്നുള്ളത് വിസ്മയത്തിന്നിടവരുത്തി. കൂടിനിന്നവർക്കിടയിൽ അത് എങ്ങിനെ സംഭവിച്ചു എന്നുള്ളത് സംസാരവിഷയമായി. റമ്പാച്ചൻമാർ നമസ്കാരം തുടങ്ങുകയും, പ്രസംഗയോഗങ്ങൾ നടത്തുകയും ചെയ്തു. കണ്ട കാര്യത്തിന്റെ രഹസ്യം അറിയാതെ എല്ലാവരും പിരിഞ്ഞുപോകുകയും ചെയ്തു.

ഇത് നേരിൽ കണ്ടവർക്ക് ഒന്നുമാത്രമെ പറയുവാനുണ്ടായിരുന്നുള്ളു. 'കൊച്ചു പുന്നൂസ് റമ്പാൻ പരിശുദ്ധനായ പരുമല തിരുമേനിയുടെ ശിഷ്യനും, തിരുമേനിയിൽനിന്നുതന്നെ റമ്പാൻ പട്ടം സ്വീകരിക്കുകയും ചെയ്തിട്ടുള്ള ദേഹമാണ്. ഏകനായി മഹാത്ഭുതങ്ങളെ പ്രവർത്തിക്കുന്ന ദൈവം അവരെ നടത്തുന്നു'.

## മഹാകവി വള്ളത്തോളും ബാവാ തിരുമേനിയും

പ. ബാവാ തിരുമേനി മഹാകവി വള്ളത്തോളിനെ ആദ്യമായി കാണുന്നത് കുന്നംകുളത്തുവെച്ചാണ്. അന്ന് തിരുമനസുകൊണ്ട് കാതോലിക്കാസ്ഥാനത്തേക്ക് ഉയർത്തപ്പെട്ടുകഴിഞ്ഞിരുന്നില്ല. കുണ്ടറ കൊച്ചുതിരുമേനി എന്ന പേരിലാണ് അദ്ദേഹം അറിയപ്പെട്ടിരുന്നത്. വൈദികലോകത്തെ അത്യുന്നതനായ തിരുമേനിയും, സാഹിത്യലോകത്തെ മുടിചൂടാമന്നനായ വള്ളത്തോളും തമ്മിലുള്ള കൂടിക്കാഴ്ചക്ക് കളമൊരുക്കിയത് പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശനായിരുന്നു.

പുലിക്കോട്ടിൽ തിരുമേനിമാരുടെ കുടുംബത്തിൽ പിറന്ന യൗസേഫ് റമ്പാൻ അസാധാരണ കഴിവുകളുള്ള ഒരു സാഹിത്യരസികൻ കൂടിയായിരുന്നു. ഇദ്ദേഹം ശെമ്മാശനായിരുന്ന കാലത്ത് കുന്നംകുളത്തുനിന്നും 'ആത്മപോഷിണി' എന്ന പേരിൽ ഒരു സാഹിത്യ മാസികയും, 'സുറിയാനി സഭാകാഹളം' എന്ന പേരിൽ ഒരു സഭാ മാസികയും പ്രസിദ്ധീകരിച്ചുവന്നു. ആത്മപോഷിണിയുടെ പത്രാധിപൻമാരായി അന്ന് ഭാഷാസാഹിത്യലോകത്ത് പേരും പെരുമയും നേടിയ മഹാരഥൻമാരെ നിയമിക്കാൻ ശെമ്മാശൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. രവിവർമ്മ തമ്പുരാനായിരുന്നു ആദ്യ പത്രാധിപർ. അദ്ദേഹം ദിവംഗതനായപ്പോൾ തിരുവിതാംകൂറിൽനിന്നും നാടുകടത്തപ്പെട്ട സ്വദേശാഭിമാനി കെ. രാമകൃഷ്ണപിള്ളയെ കുന്നംകുളത്തു കൊണ്ടുവന്ന് താമസിപ്പിച്ച് ആത്മപോഷിണിയുടെ പത്രാധിപരാക്കി. ശ്രീ. രാമകൃഷ്ണപിള്ള അന്തരിച്ചപ്പോൾ സാക്ഷാൽ മഹാകവി വള്ളത്തോളിനെ തന്നെ കുന്നംകുളത്ത് കുടുംബസമേതം കൊണ്ടുവന്ന് താമസിപ്പിച്ച് ആത്മപോഷിണിയുടെ പത്രാധിപത്യം ഏൽപ്പിച്ചു. പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശന്റെ പ്രേരണയാലാണ് വള്ളത്തോൾ സുപ്രസിദ്ധമായ മഗ്ദലനമറിയം ഖണ്ഡകാവ്യം എഴുതാൻ ഇടയായത്. ഈ കാര്യം മഹാകവിതന്നെ പ്രസ്തുത കാവ്യത്തിന്റെ ആമുഖത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. മഹാകവി വള്ളത്തോൾ ആത്മപോഷിണിയുടെ പത്രാധിപരായി കുന്നംകുളത്ത് താമസിക്കുന്ന കാലത്താണ് മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശൻ (പിന്നീട് മലബാർ ഭദ്രാസനത്തിന്റെ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ) 'ആരാധന സ്വഭാഷയിൽ' എന്ന പ്രസ്ഥാനം ആരംഭിച്ചത്. സഭയിലെ ആരാധനകളെല്ലാം സാധാരണക്കാർക്ക് അർത്ഥമറിഞ്ഞുകൂടാത്ത സുറിയാനി ഭാഷയിൽ ആയിരുന്നു അന്ന് നടന്നിരുന്നത്. ആരാധന അതിൽ സംബന്ധിക്കുന്നവർക്ക് നല്ലതുപോലെ മനസിലാക്കി അതിൽ ഹൃദയപൂർവ്വം സംബന്ധിക്കുവാനായി വേദഗ്രന്ഥങ്ങൾ മലയാളത്തിൽ തർജ്ജമ ചെയ്യണമെന്ന് പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശനും, മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശനും നിശ്ചയിച്ചു. പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി അതിനെ സംബന്ധിച്ച് ഇങ്ങിനെ രേഖപ്പെടുത്തിയിട്ടുണ്ട്. (പി. പി. വർക്കി, മാർ പത്രോസ് ഒസ്താത്തിയോസ് പേജ് 30)

'ഒഴിവുകാലത്ത് ഞാൻ കുന്നംകുളം പഴയ പള്ളിയിൽ താമസിച്ചുകൊണ്ട് പുലിക്കോട്ടിൽ ശെമ്മാശൻ ഒരുമിച്ചിരുന്ന് പ്രസിലേക്ക് അച്ചടിക്കാൻ കൊടുക്കുന്നതിനു മുൻപ് തർജ്ജമകൾ പരിശോധിക്കും. ഫാ. പി. റ്റി. ഗീവറുഗീസ്, ഇട്ടീരാ മല്പാൻ മുതലായവർ നോക്കിയ കുർബാന തക്സാ തർജ്ജമകടലാസുകൾ സമർത്ഥനായ പുലിക്കോടൻ, സുറിയാനി സഭാഭാസുരനായിരുന്ന മല്ലപ്പള്ളി തിരുമേനിക്ക് അവസാനത്തെ നോട്ടം നോക്കുവാൻ അയച്ചുകൊടുത്തു. എന്റെ സ്നേഹിതൻ ശെമ്മാശന് ഒരു ദോഷം; സംസ്കൃത പദങ്ങൾ വേണമെന്ന് നിർബന്ധം. ഞാൻ അതിന് എതിരും. ഏതായാലും ആദ്യത്തെ പുസ്തകം 'പീഡാനുഭവാഴ്ചയിലെ പ്രുമിയോൻ' സംസ്കൃത പദങ്ങളോടുകൂടിത്തന്നെ പുറത്തുവന്നു. പിന്നീട് അച്ചടിച്ച പുസ്തകങ്ങളിൽ ഈ ഉപദ്രവം വന്നുകയറുവാൻ ഞാൻ സമ്മതിച്ചില്ല. പ്രുമിയോന്റെ മൂലം മട്ടയ്ക്കൽ അലക്സന്ത്രയോസ് മല്പാന്റെ തർജ്ജമയാണ്. അതു ശെമ്മാശനും മഹാകവി വള്ളത്തോൾ നാരായണമേനോനും കൂടി ഗീർവാണമാക്കിത്തീർത്തു. ഏതായാലും പീഡാനുഭവാഴ്ചയിലെ പ്രുമിയോൻ മലയാള സാഹിത്യത്തിന് വിലയേറിയ ഒരു നിധിയാ

ചരിത്ര
സംവാദ ലേഖനം:

# പത്രോസ് തൃതീയൻ ബാവായുടെ സന്ദർശനം: അറിയപ്പെടാത്ത ചില ഏടുകൾ

**മ**ലങ്കര ഓർത്തഡോക്സ് സഭയുടെ ആരാധനാക്രമങ്ങൾ പരിഷ്ക്കരിക്കുന്നതിനെക്കുറിച്ച് പലരും പല വേദികളിലും വിചിത്രമായ അഭിപ്രായങ്ങളും നിർദ്ദേശങ്ങളും അവതരിപ്പിക്കുന്നതായി കാണുന്നുണ്ട്. ഏതാനും വർഷം മുമ്പ് പരുമലയിൽ ചേർന്ന അഖിലമലങ്കര വൈദിക കോൺഫ്രൻസിന്റെ ഒരു പ്രധാന ചർച്ചാവിഷയം ആരാധനാ പരിഷ്ക്കരണമായിരുന്നു. പ. എപ്പിസ്ക്കോപ്പൽ സിനഡ് ഈയിടയായി ആരാധനാ പരിഷ്ക്കാരങ്ങളെപ്പററി ഗൗരവമായി ചിന്തിക്കുന്നുവെന്ന് അനൗപചാരിക റിപ്പോർട്ടുകളുണ്ട്. ഒരു കാര്യം വളരെ തീർച്ച. പല വേദികളും ഈ വിഷയം ചർച്ച ചെയ്യുന്നത് വളരെ ലാഘവബുദ്ധിയോടെയാണ്. ഹ്രസ്വവീക്ഷണക്കാർക്കു പന്താടാനുള്ള വിഷയമായി, ആരാധനാകാര്യങ്ങൾ തരംതാഴുന്നതിനെപ്പററി പലർക്കും ഉത്ക്കണ്ഠയുണ്ട്. ദുഃഖവെള്ളിയാഴ്ച ഉൾപ്പെടെയുള്ള ഹാശാ ആഴ്ചയിലെ ചില ഗാനങ്ങളുടെ ചില ഭാഗങ്ങൾ ചിലർ നീക്കം ചെയ്തു എന്നു കേൾക്കുന്നു. ശാപവചനങ്ങൾ ക്രിസ്തീയ സാഹോദര്യത്തിന് — ക്രിസ്തീയതയുടെ സാർവലൗകികവീക്ഷണത്തിന് — അനുയോജ്യമല്ലെന്നതുകൊണ്ടാണത്രേ അപ്രകാരം ചെയ്തതെന്ന് നൽപ്രയോക്താക്കൾ അവകാശപ്പെടുന്നു. (വേദപുസ്തകത്തിലെ 'കോരസീനേ, ബെത്സയിദായേ നിനക്കു ഹാ കഷ്ടം, സർപ്പസന്തതികളേ, കപടഭക്തന്മാരേ, ചെവിയ്ക്കും ഹൃദയത്തിനും പരിഛേദനയില്ലാത്തവരേ, പ്രവാചകന്മാരെ കൊല്ലുന്നവരേ തുടങ്ങിയ ശാപവാക്കുകൾ അക്രൈസ്തവമായതിനാൽ മലങ്കരസഭയ്ക്ക് സ്വന്തമായ ഒരു വേദപുസ്തകമുണ്ടാകുമ്പോൾ അവ ഒഴിവാക്കപ്പെടുന്ന കാര്യം പരിഗണനയ്ക്കു വരുമോ?)

ഈ സാഹചര്യത്തിലാണ് നിലവിലുള്ള ആരാധനാപരമായ പല ചടങ്ങുകളുടെയും ഉത്ഭവത്തെപ്പററിയുള്ള പഠനം പ്രസക്തമാവുന്നത്. ഈ ലേഖകന്റെ പഠനം വെളിപ്പെടുത്തുന്നത്, മലങ്കരയിൽ നിലവിലുള്ള ആരാധനാപരമായ പല പതിവുകളും പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് നടപ്പിലാക്കിയതാണെന്നാണ്. വല്ലാത്ത ഒരു സാഹചര്യത്തിലാണ് മലങ്കരസഭ അദ്ദേഹത്തെ ക്ഷണിച്ചത്. നവീകരണനേതാവായി മലങ്കരമെത്രാൻ സ്ഥാനത്ത് സർവ്വോൽക്കർഷേണ വിരാജിച്ചിരുന്ന പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിനെ നേരിടുവാൻ സ്വീകരിച്ച എല്ലാ ശ്രമങ്ങളും പരാജയപ്പെട്ട സാഹചര്യത്തിലാണല്ലോ നാം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സഹായം തേടിയത്. ആ സഹായത്തിന് നാം കനത്തവില നൽകേണ്ടിവന്നു എന്ന സത്യം അധികമാരും ശ്രവിച്ചിട്ടില്ല. മെത്രാസന വിഭജനവും മെത്രാൻ വാഴ്ചയും അതിൽപെടുന്നു. ഒരു പാത്രിയർക്കീസ് അതിഥിയായി വന്ന് അതിഥിക്ക് ചേരാത്ത മട്ടിൽ ആതിഥേയനായി രൂപം മാറുന്ന കാഴ്ചയാണ് അക്കാലം വിലയിരുത്തുന്ന ഒരാൾക്കു കാണാൻ കഴിയുക. ആതിഥേയൻ നിസഹായതയോടെ കാഴ്ചക്കാരായി മാറി. കർമ്മകുശലരായ ആ തന്ത്രശാലി കുറഞ്ഞ കാലയളവിനുള്ളിൽ മലങ്കരസഭയിലെ പല പതിവുകളും വ്യത്യാസപ്പെടുത്തി തൽസ്ഥാനത്ത് അന്ത്യോഖ്യൻ സഭയിലെ പതിവുകൾ നട്ടുപിടിപ്പിച്ചു. അതിന്റെ പ്രചാരകന്മാരായി ആറു മേല്പട്ടക്കാരെയും നിയോഗിച്ചു. അനുസരണവും വിധേയത്വവും പ്രഖ്യാപിച്ച് ഉടമ്പടി കൊടുത്ത മെത്രാന്മാർക്ക് മററൊന്നും ചെയ്യാനാവുമായിരുന്നില്ല. അപ്രകാരം നടപ്പിലാക്കിയ പതിവുകൾ എന്തെല്ലാമെന്ന് നമുക്കു പരിശോധിക്കാം.

## 1. പെന്തിക്കൊസ്തി

പെന്തിക്കൊസ്തിയുടെ മുട്ടുകുത്തലിന്റെ ശുശ്രൂഷാക്രമം മലങ്കരസഭയിൽ ഉപയോഗിച്ചിരുന്നത് പാത്രിയർക്കീസ് നീക്കംചെയ്തു. പകരം അന്ത്യോഖ്യൻ ക്രമം നടപ്പിലാക്കി. പഴയ ക്രമത്തിലെ ഒരു ഗാനത്തിൽ പരിശുദ്ധാത്മാവരോഹത്തിനുശേഷം മാർ തോമ്മാ ശ്ളീഹാ ഇന്ത്യയിലേക്കയക്കപ്പെട്ട സംഗതികൾ പരാമർശിക്കുന്നുണ്ട്.

മുട്ടുകുത്തലിൽ മൂന്ന് ശുശ്രൂഷകളിലും, ശ്ലീഹന്മാർ ലോകമെങ്ങും സുവിശേഷമറിയിച്ചതിനെ സൂചിപ്പിക്കുവാൻ പ്രദക്ഷിണമുണ്ടായിരുന്നുവെങ്കിലും തൽസമയത്ത് വെള്ളം തളിക്കുന്ന

---

യിത്തീർന്നു. മാർ ദിവന്നാസ്യോസ് ബർസ്ലീബി എഴുനൂറു വർഷം മുമ്പ് എഴുതിയ ആ പ്രുമിയോനുകൾ വള്ളത്തോളിന് വലിയ ഇഷ്ടമായി. ശെമ്മാശ്ശനുമൊരുമിച്ചിരുന്ന് പ്രുമിയോൻ വായിക്കുന്തോറും മഹാകവി ഭക്തിരസംകൊണ്ടു തലയാട്ടി'.

സുറിയാനി മഹാകവി ബർസ്ലീബിയുടെ ഗദ്യകവിതാമൃതം ആസ്വദിക്കുവാൻ മലയാള മഹാകവിക്ക് അങ്ങിനെ സന്ദർഭം ലഭിച്ചു. അതിന്റെ ഫലമാണ് 'മഗ്ദലന മറിയം' ഖണ്ഡകാവ്യം.

(തുടരും)

ഫാദർ ജോസഫ് ചീരൻ,
യു. സി. കോളേജ് ആലുവാ

സമ്പ്രദായം മലങ്കരയിൽ ഏർപ്പെടുത്തിയത് പത്രോസ് മൂന്നാമൻ ബാവായാണ്.

## 2. യൽദൊ

ഇപ്പോൾ 'യൽദാ'യ്ക്കു നടത്തുന്ന ശുശ്രൂഷ, വാലുമുറിച്ച് വികൃതമാക്കിയ ഒന്നാണെന്ന് ഒററ നോട്ടത്തിൽതന്നെ വ്യക്തമാണ്. ഒരു ശുശ്രൂഷയുടെ അന്ത്യത്തിൽ മാത്രമാണ് (ചിലപ്പോൾ ആദ്യത്തിലും) ശ്ളീഹാ, ഏവൻഗേലിയോൻ മുതലായ വിവരങ്ങൾ ക്രമീകരിച്ചിട്ടുള്ളത്. നമ്മുടെ 'യൽദാ'യിൽ വായനയ്ക്കു മുമ്പോ പിമ്പോ ശുശ്രൂഷ ഭാഗങ്ങളില്ല. ഈ സൃഷ്ടി അന്ത്യോഖ്യയിൽനിന്ന് പത്രോസ് തൃതീയൻവഴി നുഴഞ്ഞുകയറിയതാണ്. നോമ്പുകാലമായതുകൊണ്ട് പള്ളിക്കെട്ടിടത്തിന് വെളിയിൽ തുറസായ സ്ഥലത്ത് അധികം നിൽക്കാതെ കഴിക്കാൻവേണ്ടി ശീമയിൽ വെട്ടിച്ചുരുക്കിയ ക്രമം അതേപടി അദ്ദേഹം മലങ്കരയിലും നടപ്പാക്കുകയായിരുന്നു. നമ്മുടെ പഴയ ക്രമത്തിൽ 'യൽദാ'യുടെ പൂർണ്ണമായ ശുശ്രൂഷാക്രമം കിടപ്പുണ്ട്. യൽദായ്ക്ക് ആളുകൾ കൊണ്ടുവരുന്ന കുന്തുരുക്കം അവർതന്നെ തീജ്വാലക്കുഴിയിൽ നിക്ഷേപിക്കുന്ന പതിവാണ് മലങ്കരയിൽ നിലവിലിരുന്നത്. അദ്ദേഹം വ്യത്യാസപ്പെടുത്തി. മേലിൽ പട്ടക്കാർ മാത്രം കുന്തുരുക്കം നിക്ഷേപിച്ചാൽ മതിയെന്ന് ബാവാ കല്പിച്ചു. മലങ്കരമല്പാൻ കോനാട്ട് മാത്തൻ കോർ എപ്പിസ്കോപ്പാ അക്കാലത്തെഴുതിയ നടപടിക്രമത്തിൽ ഇക്കാര്യം രേഖപ്പെടുത്തിയിട്ടുള്ളത് ഇപ്രകാരമാണ്.

'തീജ്വാലയിൽ പട്ടക്കാർ മാത്രം കുന്തുരുക്കം ഇടേണ്ടതും, ജനങ്ങൾ കുന്തുരുക്കം ഇടുന്ന പതിവിനെ പ. പാത്രിയർക്കീസ് ബാവാ തിരുമനസുകൊണ്ട് കർശനമായി വിരോധിച്ചിട്ടുള്ളതും ആകുന്നു'.

ഏവൻഗേലിയോൻ വായനയും മാലാഖമാരുടെ സ്തുതിപ്പും കഴിഞ്ഞ് തീ കൊളുത്തിയിരുന്ന പഴയ പതിവ് ഭേദഗതി ചെയ്തു ഏവൻഗേലിയുടെ മദ്ധ്യത്തിൽ തീ കൊളുത്തുന്ന പരിഷ്ക്കാരവും അദ്ദേഹത്തിൻെറ വകയാണ്. യൽദായ്ക്ക് സ്ളീബാ ആഘോഷവും മുമ്പില്ല.

## 3. ദനഹാ

മലങ്കരസഭയിൽ നിലവിലുണ്ടായിരുന്ന ദനഹായുടെ ക്രമം എടുത്തു മാററി പുതിയ ക്രമം നടപ്പിലാക്കിയത് പത്രോസ് തൃതീയനാണ്. ദനഹായുടെ പ്രദക്ഷിണം ഇന്നത്തെ മൂറോൻ കൂദാശയിലെ ആഘോഷപൂർവ്വമായ പ്രദക്ഷിണത്തോട് സമാനമായിരുന്നു. നാലു വാതിൽക്കലും പെസ്ഗോമോകളും ഹാലേലൂയ്യായും ചൊല്ലിയുള്ള ആഘോഷത്തിലാണ് മുഖ്യമായും സമാനത കാണുന്നത്. ദനഹായ്ക്കുശേഷം തൊട്ടിയിൽ ആദ്യം ആൺകുട്ടിയെ മാത്രമേ മുക്കാവു എന്ന പതിവും 'മോറാൻ ഏർപ്പെടുത്തിയതാണ്. മലങ്കരയിൽ ആ പതിവില്ലായിരുന്നു.

## 4. ശുബ്ക്കോനോ

വലിയനോമ്പാരംഭിക്കുന്ന തിങ്കളാഴ്ച ഇപ്പോൾ നടത്തിവരുന്ന ശുബ്ക്കോനോ ശുശ്രൂഷ മലങ്കരസഭയിൽ പത്രോസ് ബാവായുടെ കാലംവരെ നടപ്പില്ലായിരുന്നു. പകരം അന്ന് ജനങ്ങൾ പള്ളിയിൽ സമ്മേളിക്കുകയും പട്ടക്കാർ അനുതാപ ശുശ്രൂഷ പൂർത്തിയാക്കി സൈത്ത് കൂദാശ നടത്തുകയും കന്തീലാ ശുശ്രൂഷാവസാനത്തിൽ ചെയ്യുംപോലെ ഏവരെയും പൂശുകയും ചെയ്തുവന്നിരുന്നു. ഇത് റോമ്മാസമ്പ്രദായമെന്ന് ആക്ഷേപിച്ചുകൊണ്ടാണ് ബാവ അതവസാനിപ്പിച്ചത്. (റോമ്മാസഭയിൽ കരിച്ച കുരുത്തോലച്ചാരം കൊണ്ട് കരിക്കുറി വരയ്ക്കുന്ന പതിവേ ഉള്ളൂ.) നടപടിപ്പുസ്തകത്തിൽ (1937) അക്കാര്യം വിശദീകരിച്ചിട്ടുള്ളതിപ്രകാരമാണ്.

'....എല്ലാവരും പള്ളിയിൽ കൂടുകയും പട്ടക്കാർ സൈത്ത് വാഴ്ത്തി തങ്ങളെത്തന്നെയും മറെറല്ലാവരെയും പൂശുകയും ചെയ്തുവന്നിരുന്നത് നമ്മുടെ സഭാചട്ടത്തിൽ ഉൾപ്പെട്ടതല്ലെന്ന് വി. പാത്രിയർക്കീസ് ബാവാ തിരുമനസുകൊണ്ട് കൽപ്പിച്ച് നീക്കംചെയ്തു.'

പത്രോസ് തൃതീയൻ ബാവായുടെ നിർദ്ദേശപ്രകാരം സൈത്തുകൂദാശയുടെ ക്രമം പകർത്തിയെഴുതിയ മുറിമററത്തിൽ മാർ ഈവാനിയോസിൻെറ (മലങ്കരയിലെ ഒന്നാം കാതോലിക്കാ) കൂദാശക്രമത്തിൽ സൈത്തുകൂദാശ പട്ടക്കാർ നടത്തുവാൻ പാടുള്ളതല്ലാ എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. അതുവരെയും സൈത്തുകൂദാശ പട്ടക്കാർ നടത്തുന്ന സമ്പ്രദായമാണ് മലങ്കരയിലുണ്ടായിരുന്നത് എന്ന സത്യം ആ പ്രസ്താവനമൂലം കൂടുതൽ വ്യക്തമാകുന്നു.

## 5. മാമ്മൂദീസാ

മാമ്മൂദീസാ കഴിഞ്ഞ് ആൺകുട്ടികളെയോ പെൺകുട്ടികളെയോ മദ്ബഹായിൽ പ്രവേശിപ്പിക്കുന്ന സമ്പ്രദായം മലങ്കാസഭയിലുണ്ടായിരുന്നില്ല. മദ്ബഹായിൽ ശുശ്രൂഷ അനുഷ്ഠിക്കാനുള്ളവർ ഒഴിച്ച് ആരെയും മദ്ബഹായിൽ പ്രവേശിപ്പിക്കുവാൻ കാനോനികമായി അനുവാദമില്ല. മദ്ബഹാ കർമ്മികൾക്കും സഹായികൾക്കും മാത്രം പ്രവേശിക്കാനുള്ള ഇടമാണ്. മാമ്മോദീസാ ഏററ ആൺകുട്ടിക്കും പെൺകുട്ടിക്കും അവിടെ കർത്തവ്യമൊന്നും അനുഷ്ഠിക്കാനില്ല. തന്മൂലം മലങ്കരസഭയിൽ ശിശുക്കളെ മദ്ബഹായിൽ പ്രവേശിപ്പിക്കാറില്ലായിരുന്നു. അന്ത്യോഖ്യൻ സഭയിലെ അറബി സംസ്കാരത്തിൻെറ ഭാഗമായി, ആൺകുട്ടികൾക്ക് പരിഗണന നൽകാനായി മാമ്മോദീസാ

ഏററ ആൺകുട്ടിയെ മദ്ബഹായിൽ കൊണ്ടുപോയി കിരീടധാരണം നടത്താനും കുർബാനാനുഭവം നടത്താനും 'മോറാൻ' കല്പനയായി. ആ ദുരാചാരത്തെ ദുരീകരിക്കുന്നതിനു പകരം ബാലൻസ് ചെയ്യാനായി പെൺകുട്ടികളും മദ്ബഹായിൽ പ്രവേശിക്കണമെന്ന് ചെയ്ത തീരുമാനം അകാനോനികമായെന്ന് പറയാതെ വയ്യ. (ബന്ധപ്പെട്ടവർ ആ തീരുമാനം പുന:പരിശോധന ചെയ്ത് മലങ്കരയിൽ ഉണ്ടായിരുന്ന പൂർവ്വീകസ്ഥിതി പുന:സ്ഥാപിക്കുവാൻ അപേക്ഷയുണ്ട്.)

മാമ്മോദീസായിലെ മൂറോൻ അഭിഷേകസമയത്ത് 'തവഹൃദയം ബലമാർന്നിടട്ടേ....' എന്നാരംഭിക്കുന്ന ഗാനമേ ചൊല്ലാൻ നിർദ്ദേശിച്ചിരുന്നുള്ളു. 'മോറാൻ' തൽസ്ഥാനത്ത് 'ദൈവം ചൊന്നാൻ' എന്നാരംഭിക്കുന്ന ഗാനം കൂട്ടിച്ചേർത്തു. ആ ഗാനം നമ്മുടെ പണ്ഡിതന്മാരുടെയിടയിലുണ്ടാക്കിയ ചിന്താക്കുഴപ്പം ചില്ലറയല്ല. ആ ഗാനത്തിൽ അഹറോന്റെ പൗരോഹിത്യം അനുസ്മരിക്കപ്പെടുന്നതുകൊണ്ട് മാമ്മൂദീസായിലാണ് പൗരോഹിത്യദാനം നടക്കുന്നതെന്നും പട്ടംകൊടയിൽ മാമ്മൂദീസായിൽ ലഭിച്ച പൗരോഹിത്യ നൽവരം പ്രയോഗിക്കാനുള്ള അനുവാദം മാത്രമേ ലഭിക്കുന്നുള്ളൂ എന്നും ചില അഭിവന്ദ്യ മല്പാന്മാർ പഠിപ്പിച്ചുതുടങ്ങി. പത്രോസ് തൃതീയൻ ആ പാട്ട് കൂട്ടിച്ചേർക്കുന്നതിനുമുമ്പ് അപ്രകാരമൊരു ചിന്താഗതി മലങ്കരസഭയിലില്ലായിരുന്നു.

## 6. കുർബാന

കുർബാനക്രമത്തിൽ അന്ത്യോഖ്യൻ തുബ്ദേനുകൾ ഉൾപ്പെടുത്തുവാൻ 'മോറാൻ' ശ്രമിച്ചു. ഇതിനെതിരെ ചെറുത്തുനിൽപ്പുണ്ടായി. അന്ത്യോഖ്യൻ സഭാപിതാക്കന്മാരെ ഓർക്കുകയും പട്ടക്കാരുടെ സ്മരണ ഒന്നാം തുബ്ദേനിൽനിന്ന് മൂന്നാം തുബ്ദേനിലേക്ക് മാറുകയും ഒന്നാം തുബ്ദേനിൽ 'ഇഗ്നാത്തിയോസ്' എന്ന നാമം കയറിവരികയും ചെയ്തത് അക്കാലത്താണ്. മലങ്കര മെത്രാൻ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് (എം. ഡി. സിമ്മനാരി സ്ഥാപകൻ) അദ്ദേഹത്തിന്റെ കാലത്ത് പ്രസിദ്ധപ്പെടുത്തിയ കുർബാനക്രമത്തിന്റെ പതിനൊന്നു പതിപ്പുകളിലും അന്ത്യോഖ്യൻ പുതുമ ഉൾപ്പെടുത്തിയില്ല. പക്ഷേ അദ്ദേഹത്തിന്റെ അന്ത്യകാലത്ത് വട്ടശ്ശേരിയിലെ ഗീവറുഗീസ് മല്പാനും കോനാട്ട് മാത്തൻ മല്പാനും സംഘടിച്ച് പ്രസിദ്ധപ്പെടുത്തിയ കുർബാനക്രമത്തിൽ (1902–1903) അന്ത്യോഖ്യൻ ലിസ്ററ് കയറിപ്പറ്റുകതന്നെ ചെയ്തു.

കുർബാനയിലെ വിശ്വാസപ്രമാണം എല്ലാവരും കൂടെ ചൊല്ലേണ്ടതില്ല എന്ന സമ്പ്രദായം മലങ്കരയിൽ ആവിഷ്കരിച്ചതും കുർബാനാനുഭവം അതിന്റെ യഥാർത്ഥ സമയത്തിൽനിന്നു മാററി കുർബാനയ്ക്കുശേഷം മതി എന്ന് വ്യത്യാസപ്പെടുത്തിയതും 'മോറാൻ' തന്നെ.

കുർബാനയിൽ ബസ്മൽക്കോ, കാദീശോ തുടങ്ങിയ കുക്കിലിയോൻ ലിസ്ററുകൾ അവതരിപ്പിച്ചതും അദ്ദേഹം തന്നെ. മുൻകാലത്ത് കാസാപ്പീലാസാ ആഘോഷം കഴിഞ്ഞ് 'നാം ദൈവസുതന്മാരാവാൻ....' എന്ന ഗാനം ചൊല്ലിയാൽ പിന്നീട് പരേതർക്കുവേണ്ടിയുള്ള കുക്കിലിയോൻ മാത്രമേ ഉണ്ടായിരുന്നുള്ളൂ.

## 7. വിവാഹം

വധൂവരന്മാരുടെ കൈപിടിപ്പിക്കൽ ഏവൻഗേലിയോൻ വായനയ്ക്കു തൊട്ടുമുമ്പാണ് നടത്തിവന്നിരുന്നത്. പഴയ പുസ്തകങ്ങളിൽ അപ്രകാരം ചെയ്യാൻ നിർദ്ദേശിച്ചിട്ടുണ്ട്. അതു മാററി സമാപനഭാഗത്തേക്കാക്കിയത് പത്രോസ് ബാവായാണ്.

## 8. ഭവന ശുദ്ധീകരണം

'കൂദാശ് ബൈത്തോ' എന്ന പേരിൽ മലങ്കരസഭയിൽ ഒരു മനോഹര ശുശ്രൂഷാക്രമം ഉപയോഗിച്ചിരുന്നു. അത് പള്ളികൂദാശയിലും പട്ടംകൊടയിലും മാമ്മൂദീസായിലും ഒക്കെ കാണുന്ന പ്രകാരം രണ്ടു ഭാഗങ്ങളായി ക്രമീകരിച്ചിരുന്നു. ആദ്യഭാഗം മസുമൂറാകളും ബൈത്താകളും സ്ലൂസോകളും കൊരുത്ത മാലയാണ്. രണ്ടാം ഭാഗം സാക്ഷാത്തായ ക്രമം. അതുപേക്ഷിച്ചു പുതിയ ബ്യൂറോക്ബൈത്തോയുടെ ക്രമം ഇറക്കുമതി ചെയ്തത് പത്രോസ് തൃതീയൻ ബാവായാണ്. ഭവനശുദ്ധീകരണത്തിന് വെള്ളം ഉപയോഗിക്കുവാൻ ഏർപ്പാടാക്കിയതും അദ്ദേഹമാണ്.

## 9. ദു:ഖവെള്ളിയാഴ്ച

ദു:ഖവെള്ളിയാഴ്ച ഉൾപ്പെടെയുള്ള ആണ്ടേക്കപ്പെരുനാളുകളിൽ ഹാജരുള്ള എല്ലാ പട്ടക്കാരും അംശവസ്ത്രം ധരിക്കുക എന്ന ഒരു പതിവാണ് മലങ്കരസഭയിൽ ഉണ്ടായിരുന്നത്. നൂറു കൊല്ലം മുമ്പ് കുന്നംകുളത്ത് ബഹുമാനപ്പെട്ട പനയ്ക്കൽ യാക്കോബ് മല്പാൻ എഴുതിയതു കാണുക.

'പഴയരീതി അനുസരിച്ചും പാമ്പാക്കുട അച്ചടിച്ച ക്രമപ്രകാരവും അംശവസ്ത്രം ധരിക്കണമെന്ന് കാണുന്നത് പാത്രിയർക്കീസ് ബാവായുടെ




# 'വിശുദ്ധ ഇടയൻ'

ഗ്രന്ഥകർത്താവ്: പ്രൊഫ. പി. എൻ. ചാക്കോ, കളപ്പുരയ്ക്കൽ, മണർകാട് പി. ഒ., കോട്ടയം

വില. 10 രൂപ. പേജുകൾ 87

പരിശുദ്ധനായ പരുമല തിരുമേനിയെക്കുറിച്ച് ലളിതവും ഹൃദ്യവുമായ ശൈലിയിൽ എഴുതിയിട്ടുള്ള ലഘുഗ്രന്ഥമാണ് ''വിശുദ്ധ ഇടയൻ''. ചരിത്രത്തിന്റെ താളുകളിൽ വസ്തുതകളുടെയും സ്വകീയാർജ്ജവത്വത്തിന്റെയും ചായം ചാലിച്ചെഴുതിയ ഈ തൂലികാചിത്രം അനുപമമാണെന്നു പറയാതിരിക്കവയ്യ. മലങ്കര ഓർത്തഡോക്സു സഭയുടെ ചരിത്രത്തിൽ, പരിശുദ്ധനായ പരുമലതിരുമേനി അലങ്കരിക്കുന്ന അതുല്യസ്ഥാനം എന്തെന്ന് എടുത്തുകാട്ടുവാൻ ഗ്രന്ഥകാരൻ ശ്രമിച്ചിരിക്കുന്നു:

1. ജീവിത വിശുദ്ധിയുടെയും ദൈവകൃപയുടെയും അത്യുന്നത സാക്ഷാത്ക്കാരം
2. സഭാവിശ്വാസത്തിന്റെയും വേദശാസ്ത്രത്തിന്റെയും അപാരസിദ്ധി.
3. സഭയെ മുഴുവനായി കണ്ട്, ഭാവിയെ ലാക്കാക്കിയുള്ള ദർശനവും നടപടികളും.
4. ഭദ്രാസനഭരണത്തിലെ അസാമാന്യ നിപുണത.
5. ആടുകൾക്കുവേണ്ടി ജീവനെ കൊടുക്കുന്ന സേവനവ്യഗ്രത.
6. സുവിശേഷ പ്രവർത്തനത്തെക്കുറിച്ചുള്ള വ്യക്തമായ വീക്ഷണം.
7. ലക്ഷ്യങ്ങൾ കൈവരിക്കുന്നതിന് അനല്പമായ വിപ്ളവാത്മകത.
8. വിദ്യാഭ്യാസരംഗത്തെയും ഭാഷാസാഹിത്യരംഗത്തെയും തനിമയുള്ള പങ്കാളിത്തം.

ഇവ ഓരോന്നും ഉദാഹരണങ്ങൾ സഹിതം സമർത്ഥിക്കുന്നതിനിടയിൽ ഗ്രന്ഥകാരൻ അടിവരയിടുന്ന ചില സംഗതികൾ, ഇന്ന് പ്രത്യേകം പ്രസക്തമായി അനുവാചകർക്കു തോന്നും. ഉദാഹരണത്തിന്, പരുമല തിരുമേനിയുടെ ദിനചര്യ: അതിൽ പ്രാർത്ഥനയ്ക്കും, പഠനത്തിനും, പഠിപ്പിക്കലിനും, ഇടവക ഭരണത്തിനും, ജനസമ്പർക്കത്തിനും ഒക്കെ ഓരോ ദിവസവും കൃത്യമായി സമയം കണ്ടെത്തിയിരുന്ന 115 വർഷം മുമ്പത്തെ ഉദാഹരണം ശ്രദ്ധേയമാണല്ലോ. സമകാലീന സാഹിത്യത്തിൽ സ്ഥാനം ലഭിക്കുവാൻ ഇടയാകുന്ന ലേഖനങ്ങൾ അദ്ദേഹം രചിച്ചതിനെക്കുറിച്ചു പറയുമ്പോഴും പല ചോദ്യങ്ങളും ഇന്നത്തെ കാലത്ത് അനുവാചകൻ ചോദിച്ചുപോകും. ഇവയി

---

കല്പനകൊണ്ട് ദുർബലപ്പെട്ടുപോയിരിക്കുന്നു.'....സ്ലീബാ എടുക്കുന്ന പട്ടക്കാരൻ മാത്രം അംശവസ്ത്രം ധരിക്കുകയും മററുള്ള യാതൊരു സ്ഥാനികളും അംശവസ്ത്രം ധരിക്കാതെ പുറത്തുള്ള പ്രദക്ഷിണത്തെ അനുഗമിക്കയും വേണം!.

**10. ഹാശായുടെ തിങ്കളാഴ്ച** നടത്തുന്ന വാദെൽമീനോ ശുശ്രൂഷ സ്വർഗ്ഗാരോഹണ പെരുനാളിലെ സ്ലീബാ ആഘോഷം തുടങ്ങിയവയൊന്നും മലങ്കരയിൽ നടത്തിയിരുന്നില്ല. പത്രോസ് ബാവായുടെ നേതൃത്വത്തിൽ ഇറക്കുമതിചെയ്യപ്പെട്ടവയാണവയെല്ലാം.

## ഉപസംഹാരം

മേൽക്കാണിച്ച പത്ത് പരിഷ്ക്കാരങ്ങളും സൂക്ഷ്മനിരീക്ഷണം ചെയ്താൽ ഒരു കാര്യം പെട്ടെന്ന് വ്യക്തമാവും. തെററു തിരുത്തുന്ന പരിഷ്ക്കാരങ്ങൾ ഇവയിലൊന്നുപോലുമില്ല. ഈ സഭയുടെ തനിമ ഇല്ലാതാക്കി അന്ത്യോഖ്യൻ സഭയുടെ ഒരു കൊച്ചുപതിപ്പോ കോളനിയോ ആയി മലങ്കരയെ തരംതാഴ്ത്താൻവേണ്ടി ഉദ്ദേശിക്കപ്പെട്ടവയാണോരോന്നും. നവീകരണക്കാർക്കെതിരായി നമ്മെ തുണപ്പാൻ വന്ന പരിശുദ്ധൻ മലങ്കരയുടെ കടൽക്കിഴവനായി മാറുകയായിരുന്നുവോ? അദ്ദേഹം നിർദ്ദേശിച്ച പരിഷ്ക്കാരങ്ങൾ അദ്ദേഹം പോയതിനുശേഷം അദ്ദേഹത്തേക്കാൾ വീറോടെ ഇവിടെ പ്രചരിപ്പിച്ച് നടപ്പിലാക്കിയവർക്ക് എന്തെങ്കിലും സ്വാർത്ഥലക്ഷ്യങ്ങളുണ്ടായിരുന്നോ?

ഏതായാലും ഇന്ന് മലങ്കരസഭയുടെ ആരാധനാപരിഷ്കരണത്തിനു മുദ്രാവാക്യവുമായി ഇറങ്ങിയിരിക്കുന്നവർ മേൽക്കാണിച്ച ചരിത്രവസ്തുതകളെപ്പററി വേണ്ടത്ര ബോധവാന്മാരായാൽ കൊള്ളാം. മലങ്കരയ്ക്ക് സ്വന്തമായ ആരാധനാക്രമം എന്ന മുദ്രാവാക്യംകൊണ്ട് മനുഷ്യരെ ആവേശം കൊള്ളിക്കുന്നവർ, നിലവിലുള്ള ആരാധനാക്രമങ്ങൾ രൂപംകൊണ്ടതിന്റെ ചരിത്രപരമായ വളർച്ചയെപ്പററി അല്പം നെററി വിയർത്ത് പഠിച്ചതിനുശേഷമേ അവയുടെമേൽ കൈവയ്ക്കാവൂ എന്നൊരഭ്യർത്ഥനയുണ്ട്. നമ്മുടെ ആരാധനാപരിഷ്കരണത്തിന്റെ ആവേശം എക്യുമെനിക്കൽ വേദികളിൽനിന്നല്ല ഉൾക്കൊള്ളേണ്ടത്, ആഴമായ തീവ്രതപസിൽ നിന്നാണെന്ന് അനുഭവങ്ങളുടെ അടിസ്ഥാനത്തിൽ ചൂണ്ടിക്കാണിക്കട്ടെ. ★

# പത്രാധിപർക്കുള്ള കത്ത്

ശ്രീ. ജേക്കബ് കുര്യൻ ഓണാട്ടിന്റെ ലേഖനം വായിച്ചു. പുതിയ ഗായകസംഘം രൂപീകരിച്ച പള്ളിയിൽ. അവർ പല രാഗങ്ങളിൽ ചൊല്ലുമ്പോൾ ജനങ്ങൾക്ക് പങ്കെടുക്കുവാൻ ബുദ്ധിമുട്ടുണ്ടാകും. ക്രമേണ അവർ ഒന്നും ചൊല്ലാതെ നിൽക്കും. ഗായകസംഘം ഇല്ലാതെ വരുമ്പോൾ ഈ സ്വരവാസന ഇല്ലാത്ത അച്ചനും ശുശ്രൂഷകനും തന്നേ ചൊല്ലേണ്ട ഗതികേട് വരും.

വിവാഹ ശുശ്രൂഷകൾക്ക് ഗായകസംഘങ്ങൾ നല്ല കനത്ത തുക വാങ്ങിവരുന്നുണ്ട്. സർവ്വ താളമേളങ്ങളും ഉണ്ട്. ക്രൈസ്തവനും അക്രൈസ്തവനും ഉണ്ട് ഈ കൂദാശയിൽ സംബന്ധിക്കുവാൻ. പുരോഹിതന്റെ മുമ്പിൽ മൈക്ക് വയ്ക്കാതെ അവർ മൈക്ക് കൈവശപ്പെടുത്തും. കൺട്രോൾ അവരുടെ കയ്യിലാണ്. പാട്ടെല്ലാം മനോഹരം. പക്ഷേ അതിനോട് അനുബന്ധിച്ച് ചൊല്ലുന്ന പ്രാർത്ഥനകൾ ഒന്നും ആരും കേൾക്കുകയില്ല. അത് ഭംഗിയാണെന്ന് തോന്നുന്നില്ല. ആരാധനയ്ക്ക് ഓർഗൻ (ഹർമോണിയം) മാത്രം മതി.

ഇപ്പോൾ നമ്മുടെ ലിറ്റർജിക്കൽ മ്യൂസിക്ക് സ്കൂളിൽ ബഹു. എം. പി. ജോർജച്ചൻ നമ്മുടെ പൗരാണികമായ രീതികൾ (എക്കാറ) അനുസരിച്ച് Music Notes ഉണ്ടാക്കിയിട്ടുണ്ട്. വാദ്യോപകരണങ്ങൾ ഉപയോഗിക്കുന്നവർ അതു നോക്കി ഉപകരണങ്ങൾ വായിക്കുകയും പഠിക്കുന്നവർ അതനുസരിച്ച് പഠിക്കുകയും ചെയ്തു. ഉദാഹരണം നമ്മുടെ വൈദിക സെമിനാരി ചാപ്പലിലെ ആരാധന.

കർണ്ണാടകരാഗങ്ങളും ഹിന്ദുസ്ഥാനി രാഗങ്ങളും ഒക്കെ സുറിയാനി രാഗങ്ങളെപോലെ പൗരാണികമല്ലേ? നമുക്ക് നമ്മുടേതായ ഒരു ആരാധനാരീതിയും ശൈലികളും ഉണ്ട്. അതാണ് നമ്മുടെ ആരാധനയെ ഹൃദ്യമാക്കുന്നത്. അതിൽ നിന്നുകൊണ്ടുള്ള പരിഷ്ക്കാരങ്ങൾ നല്ലതാണ്.

എത്ര ഇമ്പകരമല്ലാത്ത ശബ്ദത്തിൽ പാടുന്ന വൈദികനാണെങ്കിലും ഒരു പള്ളിയിൽ ഉള്ള ഗായകസംഘം രാവിലെ പ്രഭാത നമസ്ക്കാരത്തിനു മുമ്പുതന്നെ വന്ന് പുരോഹിതനുമായി സഹകരിച്ച് സംസാരിച്ച് ആരാധന ക്രമപ്പെടുത്താൻ ശ്രമിച്ചാൽ കാര്യങ്ങൾ ഭംഗിയാകും. കുറച്ച് സ്വരവാസന ഇല്ലാത്ത അച്ചന്മാരാണെങ്കിൽ ഈ അച്ചനെന്തറിയാം എന്ന ഒരു ചിന്തയാണ് മിക്ക ഗായകസംഘങ്ങൾക്കും ഉള്ളത് എന്നു ഖേദത്തോടെ പറയട്ടെ.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായോടുകൂടി പല ശുശ്രൂഷകളിലും ഞാൻസംബന്ധിച്ചിട്ടുണ്ട്. ആരാധന തുടങ്ങുന്നതിനുമുമ്പായി ചെന്ന് ഞങ്ങൾ ആണ് പാടുന്നത് എന്നു പറഞ്ഞ് അനുവാദം വാങ്ങി പ. ബാവായുടെ നിർദ്ദേശങ്ങൾ സ്വീകരിച്ച് ചെല്ലുന്നവരോട് ബാവാ ഒന്നും പറയാറില്ല. ചിലർ അങ്ങനെയല്ല ഞങ്ങൾക്കെല്ലാം അറിയാം എന്ന ഒരു ഭാവം കാണിക്കാറുണ്ട്. അവർ അബദ്ധത്തിൽ ചാടും. അപ്പോൾത്തന്നെ പലതും കേൾക്കും. ഇതാണ് അതിന്റെ സാഹചര്യം. ഏതായാലും പുരോഹിതൻ (മുമ്പിൽ നിന്നിരുന്നവൻ) പുരോഹിതൻ തന്നെയാണല്ലോ.

പുരോഹിതന്മാർ പള്ളികളിൽ മാറിമാറിവരും. അവരും ജനങ്ങളിൽനിന്ന് തിരഞ്ഞെടുക്കപ്പെട്ടവരാണ്. കഴിവുകളിൽ വൈവിധ്യവും കാണും. ജനങ്ങൾ സഹകരിക്കുവാൻ സന്മനസ് കാണിച്ചാൽ 100 ശതമാനം സഹകരണം അച്ചന്മാരുടെ ഭാഗത്തുനിന്നുണ്ടാകും.

ഫാ. ഇ. കെ. ജോർജ്, ഇഞ്ചക്കാട്ട്

---

ലെല്ലാം ഉപരിയായി സാധാരണക്കാർക്ക് വായിച്ചു ധ്യാനിക്കുവാൻ പര്യാപ്തമായ ഒരു പുണ്യചരിതമാണ് ''വിശുദ്ധ ഇടയൻ''. ഇംഗ്ളീഷിലും മലയാളത്തിലും ഗ്രന്ഥങ്ങൾ രചിച്ചിട്ടുള്ള ഒരു മഹാനായ ഗുരുവിന്റെ അനുഭവസമ്പത്തുകൂടി ഈ കൃതിയിൽനിന്ന് ലഭ്യമാകുന്നു. മലങ്കര സഭാംഗങ്ങൾ ഈ ഗ്രന്ഥത്തിൽകൂടി ധന്യരാകും എന്ന് പ്രതീക്ഷിക്കുന്നു.

ജെ. കെ.

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



Ani K. Ninan.

## രോഗശാന്തിക്ക്







ഒരു വിശ്വാസി കൂടൽ.

Santhamma.







Jacob Kalyan.

Vinod Vashi Bombay.

Annamma Kochummen.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







Major K. Thomas.

K. Kuttyamma.







Ammini Joseph, Gokuldhan.

ജോൺ ദാനിയേൽ.

മേഴ്സി ജോൺ.

താമസിച്ചതിന് ക്ഷമാപണം
Molly Philip.




ജൂയൻ

ടെസി പതിവുപോലെ വെളുപ്പിനെതന്നെ ഉണർന്നു. ഹോംവർക്കുകൾ ചെയ്യാനുണ്ട്. രണ്ടാഴ്ചയ്ക്കുള്ളിൽ ഓണപ്പരീക്ഷയാകും. അവൾ പഠനമാരംഭിച്ചു. കിഴക്ക് സൂര്യകിരണങ്ങൾ കാണാൻ തുടങ്ങുന്നു. മണി ആറ്. ടെസി ടോമിയുടെ മുറിയിലേക്ക് നടന്നു. ടോമിയെ ഉണർത്തുന്നത് എന്നും അവളാണ്. പക്ഷെ അതൊരു ചടങ്ങു മാത്രം. അവൻ കണ്ണു തുറന്നിട്ട് വീണ്ടും തെല്ല് അരിശത്തോടെ ഉറങ്ങാൻ കിടക്കും. ടെസിക്ക് യാതൊരു വിഷമവും മനസ്സിൽ തോന്നാറില്ല. എന്നാൽ ജ്യേഷ്ടൻെറ സ്വഭാവം ഇങ്ങനെ ആയതിൽ ടെസിക്ക് അങ്ങേയററം ദു:ഖമുണ്ട്.

മുറിയിലേക്ക് കയറിയ ടെസി, ടോമിയുടെ കട്ടിലിലേക്കു നോക്കി. അവൻ അവിടെ ഇല്ല. തലയിണയ്ക്ക് മുകളിൽ പുതപ്പ് നിവർത്താതെ ഇരിക്കുന്നു. ''ടോമിച്ചായൻ എവിടെ?'' അവൾ സ്വയം ചോദിച്ചു. ഇന്നലെ രാത്രി കിടക്കാൻ ഒരുങ്ങുന്നത് കണ്ടതാണല്ലോ. അവൾ പരിഭ്രമത്തോടെ വല്യമ്മച്ചി കിടന്ന മുറിയിലേക്ക് ഓടി. ''വല്യമ്മച്ചി....ടോമിച്ചായനെമുറിയിൽകാണുന്നില്ല....'' ''അവൻ വീടിനുള്ളിലോ മുററത്തോ കാണും, മോള് നോക്ക്....''വല്യമ്മച്ചി സാധാരണ മട്ടിൽ മറുപടി നല്കി.

ഒരുനിമിഷം ടെസിയുടെ മനസ് തണുത്തു. ചിലപ്പോൾ തന്നെ കളിപ്പിക്കുവാൻവേണ്ടി ടോമിച്ചായൻ ഇവിടെ എവിടെയെങ്കിലും ഒളിച്ചിരിക്കയാവും. കണ്ടുപിടിക്കാം. അവൾ ചിന്തിച്ചു. ടെസി വീടിനകം മുഴുവൻ പരിശോധിച്ചു. ടോമിയെ കാണുന്നില്ല. നേരെ പ്രധാന വാതില്ക്കലേക്ക് ഓടി വാതിൽ അകത്തുനിന്ന് പൂട്ടിയിട്ടില്ല. എങ്കിൽ ടോമിച്ചായൻ പുറത്ത് ഇറങ്ങിയതാവും. മുററത്തെവിടെയെങ്കിലും കാണും. അവൾ വേഗം മുററത്തേക്ക് ഇറങ്ങി. ചുററും കണ്ണോടിച്ചു. ടോമിയെ അവിടെ എങ്ങും കണ്ടില്ല. ''എൻെറ ടോമിച്ചായൻ എവിടെപ്പോയി?....ഇല്ല, ഇവിടെ എവിടെയെങ്കിലും കാണാതിരിക്കില്ല. ഉടൻ വരും....'' ടെസി വിഷമത്തോടെ സ്വയം സമാധാനിച്ചു.

അടുത്തയിടെ സ്ക്കൂളിൽ ടോമിച്ചായൻ ചില കുട്ടികളുടെ എന്തോ മോഷ്ടിച്ചെന്ന് പറയുന്നത് കേട്ടു. ഇനി രാത്രിയിൽ എന്തെങ്കിലും മോഷ്ടിക്കുവാൻവേണ്ടി പോയതാവുമോ. ടെസിചിന്തിച്ചു. സമയം വേഗം കടന്നുപോയി. ടോമിയെ കാണുന്നില്ലെന്ന വാർത്ത അടുത്ത വീടുകളിലെത്തി. ടെസിയുടെയും ടോമിയുടെയും സ്ക്കൂളിൽ പഠിക്കുന്ന കുട്ടികൾ എല്ലാം ഓടിയെത്തി. അവർ പല പല ചോദ്യങ്ങൾ ടെസിയോട്ചോദിച്ചു. അവൾക്ക് എന്തറിയാം. രാവിലെ കിടക്കയിൽ നോക്കിയപ്പോൾ കാണുന്നില്ലെന്ന് മാത്രം! കുട്ടികളുടെ പുറകെ മുതിർന്നവരും എത്തി. തുടർന്ന് വീടും പരിസരവും എല്ലാവരുംകൂടി പരിശോധിച്ചു. മുററത്തെ കിണററിൽ ഒരാൾ ഇറങ്ങിതപ്പി. ഇല്ല....അതോടെ ടോമിയെ തേടിയുള്ള അന്വേഷണം ഗ്രാമത്തിലേക്ക് വ്യാപിച്ചു.

# പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് 'സഭാ ജ്യോതിസ്'

പഴയസെമിനാരി സ്ഥാപകനും, സഭയുടെ കേന്ദ്രീകൃത സെക്രട്ടറിയേററിൻെറ ഉപജ്ഞാതാവും, മലയാളത്തിലെ ആദ്യ വേദപുസ്തക തർജ്ജിമയുടെ പ്രധാന ശില്പിയും, ക്രാന്തദർശിയും, ദാർശനികനുമായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ മെത്രാപ്പോലീത്തായെ തിരുമേനിയുടെ 175-ാം ചരമജൂബിലി സമാപനത്തോടനുബന്ധിച്ച് കുന്നംകുളം ആർത്താററ് സെൻറ്മേരീസ് കത്തീഡ്രലിൽവച്ച് വി. അഞ്ചിൻമേൽ കുർബാനമദ്ധ്യേ 'സഭാജ്യോതിസ്സാ'യി പ. മാർത്തോമ്മാ മാത്യൂസ്ദ്വിതീയൻ കാതോലിക്കാബാവാ പ്രഖ്യാപിച്ചു.

ആർത്താററ് സെൻറ്മേരീസ് പള്ളിയിൽ അഞ്ചിൻമേൽകുർബാനയോടെയായിരുന്നു 175-ാം ചരമജൂബിലി സമാപന ആഘോഷപരിപാടികൾക്കു തുടക്കം. പ.കാതോലിക്കാബാവാ മുഖ്യകാർമ്മികനായിരുന്നു. കുറിയാക്കോസ് മാർ ക്ലിമ്മീസ്, ഈയ്യോബ് മാർ പീലക്സിനോസ്, പൗലൂസ് മാർ മിലിത്തിയോസ്, സഖറിയാസ് മാർ അന്തോണിയോസ് എന്നീ തിരുമേനിമാർ സഹകാർമ്മികത്വം വഹിച്ചു. ജൂബിലി സ്മാരകമായി നിർമ്മിക്കുന്ന കെട്ടിടത്തിൻെറ അടിസ്ഥാനശില ബാവാ ആശീർവ്വദിച്ചു.

വൈകുന്നേരം 6 മണിക്ക് കുന്നംകുളം വൈ. എം. സി. എ. ഗ്രൗണ്ടിലെ 'മാർ ദീവന്നാസ്യോസ് നഗറി'ൽ ആരംഭിച്ച 175-ാം ചരമജൂബിലി സമാപനസമ്മേളനം കൽദായ സഭയിലെ ഡോ. മാർ അപ്രേം മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. ''മതസൗഹാർദ്ദത്തിനും, മതേതര വിദ്യാഭ്യാസം, ജനാധിപത്യം എന്നിവയുടെ വളർച്ചയ്ക്കും അസൂ

---

സ്കൂളിലെത്തിയ വിദ്യാർത്ഥികൾ അദ്ധ്യാപകരോട് ഇക്കാര്യം അറിയിച്ചു. ''അവൻ വല്ലതും കക്കാൻ രാത്രിയിൽ പോയതായിരിക്കും....നാളെ ഇങ്ങു വരും....ഇത്ര ചെറുപ്പത്തിലെ ഇങ്ങനെയായാൽ എന്ത് ചെയ്യും? സ്വഭാവം നല്ലതല്ലെങ്കിൽ വീട്ടുകാർക്കെന്നല്ല നാട്ടുകാർക്കും പ്രയാസമാണെന്ന് പറയുന്നതിതുകൊണ്ടാ....'' ടോമിയുടെ ക്ലാസ്സ് ടീച്ചർ വർഗീസ് സാർ ഒരു താക്കീതെന്നപോലെ കുട്ടികളോട് പറഞ്ഞു. ടെസി സ്കൂളിൽപോയില്ല. അവൾ കരഞ്ഞുകൊണ്ട് വീട്ടിലും തൊട്ടിയിലുമായി ഓടിനടന്നു. ഉച്ചയോടെ സ്കൂളിലെ ഹെഡ്മാസ്ററരും അദ്ധ്യാപകരും വീട്ടിലെത്തി. ''എന്തായാലും ഇന്ന് നമുക്ക് കാത്തിരിക്കാം. നാളെ അവൻ വരും. ഇവിടെനിന്ന് എന്തെങ്കിലും എടുത്തുകൊണ്ടാണോ അവൻ പോയത്?''

''അല്ല....മേശപ്പുറത്ത് ഇന്നലെ വല്യമ്മച്ചി വച്ചിരുന്ന പത്തുരൂപായും ചില്ലറ നാണയങ്ങളും അവിടെ ഇരിപ്പുണ്ട്'' ''നിങ്ങൾ ടോമിയെ വഴക്കു പറയുകയോ അടിക്കുകയോ എന്തെങ്കിലും ചെയ്തോ....'' ഇതിനിടെ അദ്ധ്യാപകരിൽ ഒരാൾ ചോദിച്ചു. ''ഒന്നുമുണ്ടായില്ല....അല്ലെങ്കിൽതന്നെ ടോമിച്ചായൻ എന്നോട് വഴക്കുണ്ടാക്കിയാലും ഞാൻ എതിർത്തൊന്നും ചെയ്യുക ഇല്ലായിരുന്നു....'' ടെസി വിങ്ങിപ്പൊട്ടിക്കൊണ്ട് പറഞ്ഞു. ''നാളെ രാവിലെ പോലീസ്സ്റേറഷനിൽ നമുക്ക് പരാതി നല്കാം. അവൻെറ മാതാപിതാക്കളെ ഉടനെ വിവരം അറിയിക്കണ്ടേ. വിദേശത്തുനിന്ന് ബദ്ധപ്പെട്ട് അവർ ഇവിടെ എത്തുമ്പോൾ ടോമി മടങ്ങിവന്നാൽ....'' ഹെഡ്മാസ്ററർ പറഞ്ഞു. അതിനോട് എല്ലാവരും യോജിച്ചു. അടുത്ത ദിവസം തന്നെ ടോമി മടങ്ങിവരുമെന്ന പൂർണ്ണവിശ്വാസത്തിൽ എല്ലാവരും തല്ക്കാലം പിരിഞ്ഞു.

(തുടരും)

---

## മൂന്നാം ചരമവാർഷികം
## 13-1-1992



C. C. Geevarghese Cor Episcopa
ചരിവുകാലായിൽ
വയലത്തല, കീക്കൊഴൂർ

ശ്രേഷ്ഠാ ദൈവസുതാ നിന്നെ
ശുശ്രൂഷിച്ചൊരു വൈദികനെ
നിന്നാഗമനമഹാനാളിൽ
ഓർത്തു മുഖപ്രഭയേകേണമേ.

യാവഹമായ സംഭാവന നല്കിയ പുലിക്കോട്ടിൽ തിരുമേനി ബൈബിളിന്റെ മലയാളവിവർത്തനത്തിലൂടെ അനശ്വരനായി'' അദ്ദേഹം പറഞ്ഞു. പ. കാതോലിക്കാബാവാ സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചു. പ്രാർത്ഥനാജീവിതത്തിലൂടെയും സുധീരനേതൃത്വത്തിലൂടെയും സഭയെ ശോഭിപ്പിച്ച അത്യുജ്ജ്വല ജ്യോതിസ്സും ദാർശനികനുമായിരുന്നു പുലിക്കോട്ടിൽ തിരുമേനി എന്ന് ബാവാ അനുസ്മരിച്ചു. ''ദൈവത്തിൽ നിയുക്തനായ, ദൈവീകാനുഗ്രഹങ്ങൾ പ്രാപിച്ച് ജീവിച്ച മഹാജ്യോതിസ്സായിരുന്ന പുലിക്കോട്ടിൽ തിരുമേനി. പ്രാർത്ഥന, നോമ്പ്, ഉപവാസം എന്നീ വ്രതത്രയങ്ങളെ ചവിട്ടുപടികളാക്കി ദൈവത്തോടുള്ള അടുപ്പവും ഉടപ്പവും നിലനിർത്തിപ്പോന്ന മഹാ വ്യക്തിയായിരുന്നു തിരുമേനി''പ. ബാവാ പറഞ്ഞു. പുലിക്കോട്ടിൽ തിരുമേനിക്കു ജന്മം നല്കിയ കുന്നംകുളത്തെ 'ഭാഗ്യവതി' എന്നു ബാവാ വിശേഷിപ്പിച്ചു. കർമ്മധീരരായ ഉന്നത വ്യക്തികളെ ഭാരതത്തിനു നല്കാൻ കുന്നംകുളത്തിനു കഴിയട്ടെ എന്ന് അദ്ദേഹം ആശംസിച്ചു. കൊച്ചി മഹാരാജാവായ ശക്തൻതമ്പുരാന്റെയും, തിരുവിതാംകൂർമഹാറാണി റാണി ലക്ഷ്മീഭായിയുടെയും വാത്സല്യ സ്നേഹാദരവുകൾ പിടിച്ചുപറ്റിയ പുലിക്കോട്ടിൽ തിരുമേനിയുടെ മതസൗഹാർദ്ദ ദർശനം ഉൾക്കൊള്ളാൻ പ. ബാവാ സഭാംഗങ്ങളെ ആഹ്വാനം ചെയ്തു.

'മലങ്കരസഭ' മാസികയുടെ സ്പെഷ്യൽ പതിപ്പായി പ്രസിദ്ധീകരിച്ച 175–ാം ചരമജൂബിലി സ്മരണിക കേരള ധനകാര്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി ഒരു കോപ്പി സഭാട്രസ്റ്റി പി. സി. ഏബ്രഹാമിനു നല്കി പ്രകാശനം ചെയ്തു. ''സഭയ്ക്കും സമൂഹത്തിനും അഭിമാനിക്കുവാൻ വക നല്കുന്ന സംഭാവനകൾ നല്കിയ സാമൂഹ്യപരിഷ്ക്കർത്താവായിരുന്നുപുലിക്കോട്ടിൽതിരുമേനി. സമുദായ സൗഹാർദ്ദത്തിനുവേണ്ടി അദ്ദേഹം ചെയ്തിട്ടുള്ള സേവനങ്ങൾ എന്നാളും സ്മരിക്കപ്പെടും'' എന്ന് ശ്രീ. ഉമ്മൻചാണ്ടി പ്രസ്താവിച്ചു. സ്നേഹത്തിന്റെയും, സേവനത്തിന്റെയും, മതസൗഹാർദ്ദത്തിന്റെയും സന്ദേശം സമൂഹത്തിൽ പ്രചരിപ്പിക്കുവാൻ അദ്ദേഹം സഭാംഗങ്ങളെ ആഹ്വാനം ചെയ്തു. ആർത്താറ്റ് കുന്നംകുളം മഹാ ഇടവക യുവജനപ്രസ്ഥാനം പണിതുകൊടുക്കുന്ന വീടിന്റെ താക്കോൽദാനം വനംവകുപ്പുമന്ത്രി ശ്രീ. കെ. പി. വിശ്വനാഥൻ നിർവ്വഹിച്ചു. ഫീലിപ്പോസ് മാർ തെയോഫിലോസ്, മലങ്കര കത്തോലിക്കാ റീത്തിലെ പൗലോസ് മാർപീലക്സിനോസ്, വൈദികസെമിനാരി ആക്ടിംഗ് പ്രിൻസിപ്പൽ മാത്യൂസ് മാർ സേവേറിയോസ്, ടി. വി. ചന്ദ്രമോഹൻ എം. എൽ. എ, കെ. എസ്. നാരായണൻ നമ്പൂതിരി എം.എൽ.എ., കുന്നംകുളം മുനിസിപ്പൽ ചെയർമാൻ കെ. സി. ബാബു, വൈദിക ട്രസ്റ്റി ഫാ. മത്തായി നൂറനാൽ, എന്നിവർ പ്രസംഗിച്ചു.

വൈദികസെമിനാരി വിദ്യാർത്ഥി ജോസ് ചെമ്മൺ കാവ്യാഞ്ജലി നടത്തി. കുന്നംകുളം വൈ. എം. സി. എ.യുടെ ഉപഹാരവും മംഗളപത്രവും പ്രസിഡണ്ട് ടി. വി. ബേബി കാതോലിക്കാ ബാവായ്ക്കു നല്കി. കുന്നംകുളം ഭദ്രാസനാധിപൻ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ സ്വാഗതവുംജനറൽകൺവീനർ ഫാ. ജോസ് പുലിക്കോട്ടിൽ നന്ദിയും പറഞ്ഞു.

മലങ്കരസഭയുടെ മഹാമസ്തിഷ്ക്കം എന്ന നിലയിൽ സഭാംഗങ്ങളിൽ ജീവരക്തം പ്രവഹിപ്പിച്ച് സഭയിലാകമാനം ചൈതന്യം പകർന്ന പുണ്യപിതാവായിരുന്നു പുലിക്കോട്ടിൽ തിരുമേനി എന്ന് നവംബർ 10–ന് സെന്റ് ഗ്രീഗോറിയോസ് പള്ളിയിൽ നടന്ന ചരിത്രസെമിനാർ വിലയിരുത്തി. ഫാ. ജോസഫ്ചീരൻ പ്രൊ.കെ. കെ. ഏബ്രഹാം, പ്രൊ. എം. ടി. സാറമ്മ, ഫാ. സി. സി. ചെറിയാൻ എന്നിവർ വിവിധ വിഷയങ്ങളെപ്പറ്റി പ്രബന്ധങ്ങൾ അവതരിപ്പിച്ചു.

ബൈബിളിന്റെ മലയാളവിവർത്തനം ജീവിതദൗത്യമായി ഏറ്റെടുത്ത ഭാഷാസ്നേഹിയാണ് പുലിക്കോട്ടിൽതിരുമേനി എന്ന് നവംബർ 17–ന് ആർത്താറ്റ് മെത്രാസനാസ്ഥാനത്ത്വച്ച് നടന്ന ബൈബിൾ സെമിനാർ ചൂണ്ടിക്കാട്ടി. പ്രൊ. തോമസ് ഏബ്രഹാം, മിസ്. ടി. ടി. റോസി ഫാ. സണ്ണി ചാക്കോ, ഫാ. ജോസഫ് ചീരൻ എന്നിവർ വിവിധ വിഷയങ്ങളെപ്പറ്റി പ്രബന്ധങ്ങൾ അവതരിപ്പിച്ചു.

ജൂബിലിയോടനുബന്ധിച്ച് നവംബർ 10, 17 തീയതികളിൽ നടന്ന സെമിനാറുകളിൽ അവതരിപ്പിച്ച പ്രബന്ധങ്ങളുടെ സമാഹാരം ('സഭാജ്യോതിസ്സ്'): പ്രോഗ്രാംകമ്മററിയുടെ ചുമതലയിൽ പ്രസിദ്ധീകരിച്ചത് നവംബർ 30 ശനിയാഴ്ച കുന്നംകുളം മലങ്കര മെഡിക്കൽമിഷൻ ആശുപത്രിയിലെ പുതിയ വാർഡുദ്ഘാടനത്തോടനുബന്ധിച്ച് ചേർന്ന സമ്മേളനത്തിൽ പ.കാതോലിക്കാബാവാ കൊച്ചി ഭദ്രാസനാധിപൻ സഖറിയാസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്തായ്ക്കു ഒരു പ്രതി നല്കിക്കൊണ്ടു പ്രകാശനം ചെയ്തു.

# മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







Thankachen Kaviyoor. Rev. Fr. John Paul & Family. P. P. Thomas. Remy Thomas.







Lovely Saji Madras.

താമസിച്ചതിന് ക്ഷമാപണം
ലൈലാമ്മ വർഗീസ്, ഭോപ്പാൽ.

Mathew U. S. A.







ഒരു വിശ്വാസി, ബോംബെ.

Varughese Saudi Arabia.







Smt. Knnjamma Mathew, Kidangannoor.

ജൂബിലിയോടനുബന്ധിച്ച് യുവജന പ്രസ്ഥാനം, സ്ത്രീസമാജം, സൺഡേസ്കൂൾ അദ്ധ്യാപകർ, വിദ്യാർത്ഥികൾ എന്നിവർക്ക് വെവ്വേറെ, അഖില മലങ്കരാടിസ്ഥാനത്തിൽ സംഘടിപ്പിച്ച ക്വിസ്, പ്രബന്ധം, പ്രസംഗം എന്നീ മത്സരങ്ങൾ നവംബർ30–ന് ആർത്താററ് സെൻറ് മേരീസ് കത്തീഡ്രലിൽ നടന്നു. പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ മത്സരങ്ങൾ ഉദ്ഘാടനം ചെയ്തു. എം. കുര്യൻ തോമസ് (കോട്ടയം രണ്ട് ഫസ്ററ്) സീനി ചക്കിങ്ങൽ (കുന്നംകുളം) കൊച്ചുമറിയാമ്മ ജോർജ് (മലബാർ) കുര്യൻ പി. പ്രസാദ് (തിരുവനന്തപുരം) ലീനാ കുര്യൻ (കുന്നംകുളം) നൈസി (കൊച്ചി) ഷീജ സി. പി.(കുന്നംകുളം) ആലീസ് ഇ. ടി. (കുന്നംകുളം) എന്നിവർ വിവിധ മത്സരങ്ങളിൽ ഒന്നാം സ്ഥാനംകരസ്ഥമാക്കി. വിജയികൾക്കുള്ളക്യാഷ് അവാർഡു് ചരമജൂബിലി സമാപന സമ്മേളനത്തിൽവച്ച് പ. കാതോലിക്കാ ബാവാ വിതരണം ചെയ്തു.

## സ്വീകരണം

ചരമജൂബിലി സമാപനത്തോടനുബന്ധിച്ച് കാതോലിക്കാബാവായ്ക്കും അഭിനവ മെത്രാപ്പോലീത്താമാർക്കും ആർത്താററ്–കുന്നംകുളം മഹാജനവക പ്രൗഢോജ്വല സ്വീകരണം നൽകി. മൈസൂർ രാജാവായ ഹൈദർ 'നസ്രാണികളുടെ ഗ്രാമപട്ടണം' എന്നു നാമകരണം ചെയ്ത പൂർവ്വീക സുറിയാനി ക്രിസ്ത്യാനികളുടെ പട്ടണമായ കുന്നംകുളത്തെ, കൊടിതോരണങ്ങളും, മുത്തുക്കുടകളും കൊണ്ട് അലംകൃതമായ നഗരവീഥികൾക്കു ചന്ദനച്ചാർത്തണിയിച്ചു മഞ്ഞപ്പതാക (കാതോലിക്കേറ്റ് പതാക) ഉയർത്തിയ ആയിരക്കണക്കിനു സഭാവിശ്വാസികൾ നീങ്ങി. മാർത്തോമ്മാശ്ലീഹാ കൊളുത്തിയ സുവിശേഷത്തിന്റെ ദീപശിഖ കെടാതെ തലമുറതലമുറ സൂക്ഷിക്കുമെന്നും കാതോലിക്കാ സിംഹാസനത്തോടും സഭാമേലദ്ധ്യക്ഷനോടും ഉള്ള കൂറ് എന്നെന്നും പരിപാലിക്കും എന്നും പ്രഖ്യാപിച്ചു കൊണ്ട് നീങ്ങിയ വരവേല്പ് ആരംഭിച്ചത് പാറയിൽ സെൻറ്ജോർജ് പള്ളിയിൽ നിന്നായിരുന്നു.

അലംകൃതരഥത്തിൽ ഉപവിഷ്ടരായിരുന്ന ബാവായ്ക്കും മെത്രാപ്പോലീത്താമാർക്കും അശ്വാരൂഢസേന അകമ്പടി സേവിച്ചു. പൊൻ–വെള്ളി കുരിശുകളും മലങ്കരസഭാ ചരിത്രത്തിലെ അവിസ്മരണീയ സംഭവങ്ങളെയും പാരമ്പര്യങ്ങളെയും ഓർമ്മിപ്പിക്കുന്ന പ്ളോട്ടുകളും കൊഴുപ്പേകിയ ഘോഷയാത്രയിൽ പഴയസെമിനാരിയിലെ പുലി



മദ്ധ്യപ്രദേശിൽ ബിലാസ്പ്പൂരിൽ പുതിയതായി പണികഴിപ്പിച്ച മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി. ഇതിന്റെ കൂദാശകർമ്മം കൽക്കട്ടാ ഭദ്രാസനാധിപൻ സ്തേപ്പാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.

# "ക്രിസ്തു നിങ്ങളിൽ ഉരുവാകുവോളം ഞാൻ പിന്നെയും പ്രസവവേദനപ്പെടുന്നു" (ഗലാ. 4: 19)

ക്രിസ്മസ് കഴിഞ്ഞു. പുതുവൽസരത്തിലേക്കു നാം വന്നിരിക്കുന്നു. ക്രിസ്തുമസ് ഒരു ക്രിസ്ത്യാനിയെ സംബന്ധിച്ചിടത്തോളം ഏററവും സന്തോഷവും ആഹ്ലാദവും നിറഞ്ഞ ദിവസമാണ്. ബാഹ്യമായ സന്തോഷപ്രകടനങ്ങളോടൊപ്പം ആന്തരീയ അനുഭവം ഉണ്ടാകുന്നുണ്ടോ എന്ന സ്വയം പരിശോധനയ്ക്ക് നാം ഒരുങ്ങേണ്ടതല്ലേ? എത്ര പ്രാവശ്യം ക്രിസ്തുമസ് കൊണ്ടാടിയാലും, എത്ര ആർഭാടമായി അത് ആഘോഷിച്ചാലും, ക്രിസ്തു നമ്മിൽ ഉരുവാകുന്നില്ലെങ്കിൽ, നമുക്ക് അതുകൊണ്ട് ഒരു പ്രയോജനവുമില്ല. സ്വന്തം മക്കളെപ്പോലെ വിശ്വാസികളെ സ്നേഹിക്കുന്ന വി. പൗലോസിന്, ഗലാത്യസഭയെക്കുറിച്ച് പ്രസവവേദനപോലെയുള്ള ദുസ്സഹമായ വേദനയുണ്ടെന്ന് അദ്ദേഹം പറയുന്നു.

## 1. ക്രിസ്തു നമ്മിൽ ഉരുവാകുകയെന്നാൽ എന്താണ് ഉദ്ദേശിന്നത്?

ക്രിസ്തു നമ്മിൽ വസിച്ച് നമ്മെ നിയന്ത്രിക്കുകയെന്നും, നമ്മെ രൂപാന്തരപ്പെടുത്തുകയെന്നും അർത്ഥമാക്കാം. അപ്പോൾ ക്രിസ്തുവിന്റെ സ്വഭാവം നമ്മിൽ വളർന്നുവരുന്നു എന്നും പറയാം.

ക്രിസ്തുവിന്റെ സ്വഭാവത്തിന്റെ പ്രത്യേകതകൾ പരിശോധിക്കാം. 1) സ്നേഹം, 2) വിനയം, 3) ഐക്യം, 4) മേൽപറഞ്ഞവ മൂലമുണ്ടാകുന്ന വിശുദ്ധി.

കർത്താവിൽ കാണുന്ന സ്നേഹത്തെ പരിശോധിക്കാം. ആർക്കും വേണ്ടാത്തവരെ താൻ സ്നേഹിച്ചു. ദരിദ്രരെയും അറിവില്ലാത്തവരെയും, പാപികളെയും, നന്ദികെട്ടവരെയും, ശത്രുക്കളെയും, താൻ സ്നേഹിച്ചു. മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യിപ്പാനല്ല, ശുശ്രൂഷിപ്പാനും, അനേകർക്കുവേണ്ടി ജീവനെ മറുവിലയായി നൽകുവാനുമത്രെ വന്നത്" (വി. മർക്കോ. 10:45) എന്ന് താൻ പറഞ്ഞല്ലൊ. മരണവേദന അനുഭവിച്ചപ്പോഴും താൻ നന്മ ചെയ്യുകയും ശത്രുക്കൾക്കുവേണ്ടി പ്രാർത്ഥിക്കയും ചെയ്തു.

തന്റെ വിനയവും ഏററവും ശ്ലാഘനീയമായിരുന്നു. യോഹന്നാൻ സ്നാപകനിൽനിന്ന്, പാപരഹിതനായ താൻ സ്നാനമേററു. ഒരു അടിമയെപോലെ താൻ ശിഷ്യന്മാരുടെ കാൽ കഴുകി. 'നിങ്ങളാകുന്നു എന്റെ പരീക്ഷയിൽ നിലനിന്നവർ' (വി. ലൂക്കോ. 22:28) എന്നു പറഞ്ഞ് പല കുറവുകളും ഉണ്ടായിരുന്ന ശിഷ്യന്മാരെ താൻ ശ്ലാഘിച്ചു.

'ഞാനും എന്റെ പിതാവും ഒന്നാകുന്നു' (വി. യോഹ. 10:31) എന്നും, 'പിതാവ് എന്നിൽ വസിച്ചുകൊണ്ട് തന്റെ പ്രവൃത്തി ചെയ്യുന്നു' (വി. യോഹ. 14:10) എന്നും കർത്താവ് പറഞ്ഞതിൽനിന്നും പിതാവുമായുള്ള ഐക്യത വ്യക്തമാകുന്നതാണ്.

---

**മാത്യൂസ് മാർ ബർന്നബാസ്**

---

യാതൊരു പാപവും അല്പംപോലും തന്നിൽ ഉണ്ടായിരുന്നില്ല. 'നിങ്ങളിൽ ആര് എന്നെ പാപത്തെക്കുറിച്ച് ബോധം വരുത്തുന്നു. ഞാൻ സത്യം സംസാരിക്കുന്നെങ്കിൽ നിങ്ങൾ എന്നെ വിശ്വസിക്കാത്തതെന്ത്" (വി. യോഹ. 8:46) എന്ന് കർത്താവു ചോദിക്കുന്നു. ഇവിടെ തന്റെ വിശുദ്ധി നാം ദർശിക്കുന്നു.

## 2. ക്രിസ്തു ഉരുവായതിന് ഉദാഹരണങ്ങൾ.

### സ്നേഹം

സക്കായി ചുങ്കക്കാരനും ധനവാനുമായിരുന്നു. അവന്റെ ഹൃദയത്തിൽ ക്രിസ്തു ഉരുവായതിന്റെ ഫലമായി അവൻ പറയുന്നു 'കർത്താവേ, എന്റെ വസ്തുവകയിൽ പകുതി ഞാൻ ദരിദ്രർക്കു കൊടുക്കുന്നു. വല്ലരും പതിവായി വാങ്ങിച്ചിട്ടുണ്ടെങ്കിൽ നാലുമടങ്ങ് മടക്കിക്കൊടുക്കുന്നു' (വി. ലൂക്കോ. 19:8). ശമര്യരുടെ മേൽ അഗ്നി ഇറക്കി അവരെ നശിപ്പിക്കണമെന്ന് പറഞ്ഞ യോഹന്നാൻ പരിശുദ്ധാത്മ നിറവിൽകൂടി സ്നേഹത്തിന്റെ അപ്പോസ്തോലനായിതീർന്നു. കർത്താ

---

ക്കോട്ടിൽ തിരുമേനിയുടെ കബറിങ്കൽനിന്നും കൊണ്ടുവന്ന ദീപശിഖയും, ഛായാപടവും ഭക്തിപുരസ്സരം എഴുന്നെള്ളിച്ചിരുന്നു. ടൗൺസെൻറർ, മെയിൻറോഡ് പള്ളി, തെക്കേങ്ങാടി, നടുപ്പന്തി, ചിറളയം എന്നിവിടങ്ങളിലൂടെ നീങ്ങിയ സ്വീകരണ ഘോഷയാത്ര പുലിക്കോട്ടിൽ തിരുമേനിയുടെ 175–ാം ചരമജൂബിലി സമാപന സമ്മേളനനഗരിയായ വൈ. എം. സി.എ. ഗ്രൗണ്ടിലെ മാർ ദീവന്നാസ്യോസ് നഗറിൽ സമാപിച്ചു. സ്വീകരണ ഘോഷയാത്രയ്ക്ക് മഹാഇടവക വികാരി ഫാ. ജോസ് പുലിക്കോട്ടിൽ, സ്വീകരണക്കമ്മററി ജനറൽ കൺവീനർ ടി.എം. സൈമൺ എന്നിവർ നേതൃത്വം നൽകി. ★

വിനെ കുരിശിച്ചവരോടു സഹതപിച്ച് വി. പത്രോസ് പറഞ്ഞു 'സഹോദരന്മാരേ, നിങ്ങളുടെ പ്രമാണികളെപ്പോലെ, നിങ്ങളും അറിയായ്മകൊണ്ട് പ്രവർത്തിച്ചു എന്ന് ഞാൻ അറിയുന്നു' (അപ്പോ. 3:17). തന്നെ കല്ലെറിഞ്ഞു കൊല്ലുന്നവർക്കുവേണ്ടി സ്തേഫാനോസ് പ്രാർത്ഥിച്ചു. 'കർത്താവേ, ഇവർക്ക് ഈ പാപം നിർത്തരുതെ' (അപ്പോ. 7:60). ഇവിടെയെല്ലാം ക്രിസ്തുവിന്റെ സ്നേഹം ശിഷ്യന്മാരിൽ വ്യാപരിച്ചതിൽ നിന്നും ക്രിസ്തു അവരിൽ ഉരുവായി എന്ന് മനസിലാക്കാം.

### വിനയം

വി. പത്രോസിന്റെ മുമ്പിൽ സാഷ്ടാംഗം വീണ കൊർന്നേലിയോസിനോട്, 'എഴുന്നേൽക്ക, ഞാനും ഒരു മനുഷ്യനത്രെ' എന്ന് വിനയത്തോടെ പത്രോസ് പറഞ്ഞു. മുടന്തനെ സൗഖ്യമാക്കിയതിൽ ജനം അത്ഭുതപ്പെട്ടപ്പോൾ, 'ഞങ്ങളുടെ ശക്തികൊണ്ടോ ഭക്തികൊണ്ടോ ഇവനെ സൗഖ്യമാക്കിയെന്നവണ്ണം ഞങ്ങളെ ഉററുനോക്കുന്നതെന്ത്?' എന്ന് വി. പത്രോസ് ചോദിച്ചു.

### ഐക്യം

ആദിമസഭയിൽ പരിപൂർണ്ണ ഐക്യമുണ്ടായിരുന്നു. 'വിശ്വസിച്ചവരുടെ കൂട്ടം ഏകഹൃദയവും ഏക മനസും ഉള്ളവരായിരുന്നു. തനിക്കുള്ളതൊന്നും സ്വന്തമെന്ന് ആരും പറഞ്ഞില്ല. സകലവും അവർക്കു പൊതുവായിരുന്നു' (അപ്പോ. 4:32

### വിശുദ്ധി

നാലാം നൂററാണ്ടിൽ ജീവിച്ചിരുന്ന മദ്യപാനവും മറെറല്ലാ മ്ലേഛതകളും ഉണ്ടായിരുന്ന ആഗസ്തീനോസ് മാനസാന്തരപ്പെട്ട് ഒരു പരിശുദ്ധനായിതീരുകയും, ഒരു മെത്രാപ്പോലീത്ത ആയി അഭിഷേകം ചെയ്യപ്പെടുകയും ചെയ്തു.

ഇന്നും ക്രിസ്തു നമ്മിൽ ഉരുവാകുന്ന അനുഭവം നമുക്കു നൽകുന്നതിനായി ക്രിസ്തു നമ്മുടെ ഹൃദയത്തിന്റെ വാതിൽക്കൽ വന്ന് മുട്ടുന്നു. 'ഞാൻ വാതിൽക്കൽ നിന്നു മുട്ടുന്നു. ആരെങ്കിലും എന്റെ ശബ്ദം കേട്ട് വാതിൽ തുറന്നാൽ, ഞാൻ അവന്റെ അടുക്കൽ ചെന്ന്, അവനോടും അവൻ എന്നോടുംകൂടെ അത്താഴം കഴിക്കും' (വെളി. 3:20) എന്ന് താൻ പറയുന്നു. നാം നമ്മുടെ ഹൃദയം തുറന്നു കൊടുക്കുമോ?

## 3. ക്രിസ്തു നമ്മിൽ ഉരുവാകുന്നതിനുള്ള മാർഗ്ഗങ്ങൾ

### സ്നേഹം

നാം എങ്ങനെയുള്ളവരാണ്? ക്രിസ്തുവിന്റെ ആത്മാവാണോ നമ്മിൽ ഉള്ളത്? പരിശു

ദ്ധാത്മനിറവുള്ളവരിൽ അഥവാ സ്നേഹത്തിന്റെ നിറവുള്ളവരിൽ ക്രിസ്തു ഉരുവായിട്ടുണ്ട്. നമ്മിൽ പലപ്പോഴും സ്വാർത്ഥതയുടെയും സുഖലോലുപത്തിന്റെയും ദുരാത്മാവല്ലെ വസിക്കുന്നത്? നമ്മിലുള്ള ദുരാത്മാവിനെ മാററത്തക്കവണ്ണം നാം ജഡത്തെ കുരിശിക്കുകയും, സ്നേഹത്തിൽ നിറയുകയും ചെയ്യേണ്ടിയിരിക്കുന്നു. സ്നേഹത്തിൽ നിറയുന്നതിന് താഴെ പറയുന്ന മാർഗ്ഗങ്ങൾ വേണം.

ഒന്നാമതായി സ്നാനത്തിൽകൂടി ദൈവത്തിൽനിന്നും ജനിച്ച് ദൈവസ്വഭാവമുള്ളവരായി തീരണം. 'സത്യമായും സത്യമായും ഞാൻ നിന്നോടു പറയുന്നു, വെള്ളത്താലും ആത്മാവാലും ജനിച്ചില്ല എങ്കിൽ ദൈവരാജ്യത്തിൽ കടപ്പാൻ ആർക്കും കഴികയില്ല' (വി. യോഹ. 3:5). സ്നാനത്തിലെ പ്രതിജ്ഞയെ പുതുക്കുന്നതിനാണ് വി. കുമ്പസാരം. രണ്ടാമതായി കർത്താവിന്റെ ശരീരരക്തങ്ങൾ വി. കുർബാനയിൽകൂടി നാം അനുഭവിക്കണം. 'എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവൻ, എന്നിലും ഞാൻ അവനിലും വസിക്കുന്നു (വി. യോഹ. 6:56). മൂന്നാമതായി ദൈവം നമ്മെ സ്നേഹിച്ചതിനെ ഓർത്ത് തന്റെ മക്കളെ നാം സ്നേഹിക്കണം. 'അവൻ നമുക്കുവേണ്ടി തന്റെ പ്രാണനെ വച്ചുകൊടുത്തതിനാൽ, സ്നേഹം എന്തെന്ന് നാം അറിഞ്ഞിരിക്കുന്നു. നാമും സഹോദരന്മാർക്കുവേണ്ടി പ്രാണനെ വച്ചുകൊടുക്കേണ്ടതാകുന്നു. എന്നാൽ ഈ ലോകത്തിലെ വസ്തുവകയുള്ളവൻ ആരെങ്കിലും, തന്റെ സഹോദരന് മുട്ടുള്ളതു കണ്ടിട്ട്, അവനോടു മനസലിവ് കാണിക്കാഞ്ഞാൽ, ദൈവത്തിന്റെ സ്നേഹം അവനിൽ എങ്ങനെ വസിക്കും'? (1 യോഹ. 3:16, 17) എന്ന് വി. യോഹന്നാൻ ശ്ലീഹ ചോദിക്കുന്നു. 'നാം മരണം വിട്ട് ജീവനിൽ കടന്നിരിക്കുന്നു എന്ന് സഹോദരന്മാരെ സ്നേഹിക്കുന്നതിനാൽ നമുക്ക് അറിയാം. സ്നേഹിക്കാത്തവൻ മരണത്തിൽ വസിക്കുന്നു' (1 യോഹ. 3:14) എന്നും അദ്ദേഹം പറയുന്നു. ദശാംശമെങ്കിലും ജീവകാരുണ്യപ്രവർത്തനങ്ങൾക്കു വേർതിരിക്കുന്ന പതിവ് നമ്മിൽ വളർത്തേണ്ടതല്ലേ?

നാം എല്ലാവരും പ്രത്യേകിച്ച്, ഞങ്ങളുടെ സഭയാണ് ഏററവും നല്ലതെന്നും, ഞങ്ങൾ രക്ഷിക്കപ്പെട്ടവരാണെന്നും അഭിമാനിക്കുന്നവർ ഈ വാക്യങ്ങളുടെ വെളിച്ചത്തിൽ ഒരു സ്വയപരിശോധന നടത്തുന്നത് നന്നായിരിക്കും. 'നിങ്ങൾ ചെയ്യുന്നതെല്ലാം സ്നേഹത്തിൽ ചെയ്‌വിൻ' (1 കൊരി. 16:14) എന്ന് വി. പൗലോസും പറയുന്നു. നമ്മുടെ ചിന്തകളിലും സംസാരങ്ങളിലും പ്രവർത്തനങ്ങളിലും സ്നേഹത്തിന്നെതിരായവയെല്ലാം മാററി, സ്നേഹത്തിൽ ചരിക്കുവാൻ നമുക്ക് സാധിക്കണം. നമ്മെപോലെയുള്ള സമവികാരമുള്ള ജീവികളായും നമ്മുടെ സർവ്വസ്വവുമാ ദൈവത്തിന്റെ വാൽസല്യമക്കളായും സകലരെയും ദർശിക്കുമ്പോൾ, സ്വമേധയായ സ്നേഹം നമ്മിൽ ഉണ്ടാകുന്നു. ചുരുക്കിപറഞ്ഞാൽ ആത്മാവിന്റെ ഫലംകൊണ്ട് നാം നിറയുമ്പോൾ, ക്രിസ്തു നമ്മിൽ ഉരുവായിത്തീരുന്നു. 'ആത്മാവിന്റെ ഫലമോ, സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം' (ഗലാ. 5:22, 23).

## വിനയം

കർത്താവിന്റെ വിനയംകൊണ്ടും നാം നിറയുമ്പോഴാണ് ക്രിസ്തു നമ്മിൽ ഉരുവാകുന്നത് അതെങ്ങനെയെന്ന് വി. പൗലോസ് പറയുന്നുണ്ട് ''ഓരോരുവൻ മററുള്ളവനെ തന്നെക്കാൾ ശ്രേഷ്ഠനെന്ന് എണ്ണിക്കൊൾവിൻ'' (ഫിലി 2:3) നമ്മെക്കാൾ ധനത്തിലും, ബുദ്ധിയിലും, വിദ്യാഭ്യാസത്തിലും, സ്ഥാനത്തിലും, സ്വഭാവത്തിലും താണവരെയും, അവർ നമ്മെക്കാൾ ഉയർന്നവരാണെങ്കിൽ എങ്ങനെ ബഹുമാനിക്കുമോ, അതുപോലെ ബഹുമാനിക്കണമെന്നാണ്, ഇതിന്റെ അർത്ഥം. കർത്താവ് അങ്ങനെയാണ് ജീവിച്ചതു്. ഒരു തള്ളയെക്കുറിച്ചു കേട്ടിട്ടുണ്ട്. സ്വന്തം വേലക്കാരത്തി വി. കുർബാന അനുഭവിച്ചിട്ട് വരുമ്പോൾ, അവൾക്ക് കാലിന് വെള്ളം കൊടുക്കുകയും, ഭക്ഷണം വിളമ്പി കൊടുക്കുകയും ചെയ്യുമായിരുന്നു. ഇങ്ങനെ എപ്പോഴും പ്രവർത്തിച്ചില്ലെങ്കിലും ഈ മനോഭാവം

## മസ്കററ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചർച്ച് ചാരിററി ഫണ്ട്

വിവാഹസഹായം, വിദ്യാഭ്യാസം, ചികിത്സ എന്നീ ആവശ്യങ്ങൾക്കായി ധനസഹായം ലഭിക്കാൻ ആഗ്രഹിക്കുന്ന നിർദ്ധനരായ ഓർത്തഡോക്സ് സഭാംഗങ്ങളിൽനിന്നും അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു. 1991–92–ൽ പ്രീഡിഗ്രി ഒന്നാം വർഷം പ്രവേശനം ലഭിച്ചിരിക്കുന്ന കുട്ടികൾക്കായിരിക്കും വിദ്യാഭ്യാസത്തിനുള്ള ധനസഹായം ലഭിക്കുക. അപേക്ഷയോടൊപ്പം ഇടവക വികാരിയുടെ ശുപാർശകത്തും ഉണ്ടായിരിക്കണം. അപേക്ഷകൾ 1992 ഫെബ്രുവരി 28–ാം തീയതിക്കു മുമ്പ് ലഭിച്ചിരിക്കണം. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം,

To, The Vicar, Mar Gregorios Orthodox Church
P. B. No. 984, Muscat, Sultanate of Oman

# ക്രിസ്തോപദേശം

(വി. മത്തായി 5)

(ഭാഗ്യവാന്മാർ)

"ദാരിദ്ര്യം സ്വന്തമാത്മാവിൽ വരിക്കുവോർ
ഭാഗ്യവാൻമാർ സ്വർഗ്ഗം സ്വന്തമാക്കും.
ദുഃഖിതരായവർ ഭാഗ്യവാൻമാരവർ—
ക്കാശ്വാസം നിശ്ചയമായ് ലഭിക്കും.
സൗമ്യതയുള്ളവർ ഭാഗ്യവാൻമാരവർ
ഭൂമി അവർക്കവകാശമാക്കും.
നീതിക്കുവേണ്ടി വിശന്നു ദാഹിപ്പവർ
ഭാഗ്യവാൻമാരവർ തൃപ്തരാകും.
കാരുണ്യമുള്ളവർ പാത്രങ്ങളായിത്തീരും.
ശുദ്ധഹൃദയൻമാർ ഭാഗ്യവാൻമാർ പരി
ശുദ്ധനാം ദൈവത്തെ കാണും ദൃഢം.
ശാന്തിയുണ്ടാക്കുവോർ ഭാഗ്യവാൻമാർ ദൈവ—
പുത്രൻമാരെന്ന് വിളിക്കപ്പെടും.
നീതിനിമിത്തമായ് പീഢനമേല്ക്കുവോർ
ഭാഗ്യവാന്മാരവർക്കല്ലോ സ്വർഗ്ഗം.
എന്റെ നിമിത്തമായ് ദണ്ഡനമേല്ക്കുവോർ
പഴിയും ദുഷിയും സഹിക്കുന്നവർ
ഭാഗ്യവാന്മാരവർക്കാനന്ദിക്കാമവർ—
ക്കേറ്റം പ്രതിഫലം സ്വർഗ്ഗരാജ്യേ.
നിങ്ങൾക്കുമുമ്പേ വന്നോരാം നിബിയരും
അങ്ങനെ ദ്രോഹിക്കപ്പെട്ടുവല്ലോ.

**എം. എസ്. മാത്യു, കോട്ടപ്പടി**

---

നമുക്ക് എപ്പോഴും ഉണ്ടായിരിക്കേണ്ടതാണ്. പത്തു രൂപ ധർമ്മം കിട്ടിയവൻ ഒരു രൂപ ധർമ്മം കിട്ടിയവന്റെ നേരെ നോക്കി, താൻ വലിയവനാണെന്ന് നിഗളിക്കുന്നതുപോലെയല്ലേ, നമ്മുടെ നിഗളം? കർത്താവിന്റെ വിനയം നമുക്ക് വേണ്ടേ?

ഐക്യം

കുടുംബാംഗങ്ങൾ തമ്മിലും വിവിധ കുടുംബങ്ങൾ തമ്മിലും, വിവിധ ക്രൈസ്തവ വിഭാഗങ്ങൾ തമ്മിലും, വിവിധ മതങ്ങളും, വിവിധ രാഷ്ട്രീയ പാർട്ടികൾ തമ്മിലും, വിവിധ രാജ്യക്കാർ തമ്മിലും പരസ്പരമുള്ള ഐക്യം ഉണ്ടായിരിക്കുമ്പോഴാണ് ക്രിസ്തു നമ്മിൽ ഉരുവായി എന്ന് പറയാൻ സാധിക്കുന്നത്. അവരവരുടെ വിശ്വാസത്തിൽ ഉറച്ചിരിക്കുമ്പോൾതന്നെ, മറ്റുള്ളവർ അവരുടെ വിശ്വാസത്തിൽ ഇരിക്കുന്നതിന് സ്വാതന്ത്ര്യം നൽകുകയും, നല്ല ജീവിതത്തിൽകൂടെ മറ്റുള്ളവരെ നേരായ വഴിയിലേക്കു കൊണ്ടുവരാൻ ശ്രമിക്കുകയും അതിനായി പ്രാർത്ഥിക്കുകയും ചെയ്യുന്ന വിശാല മനോഭാവം, നമുക്ക് വേണ്ടിയിരിക്കുന്നു. സമ്മർദ്ദം ചെലുത്തിയും, അക്രമം ചെയ്തും, പ്രലോഭനങ്ങളിൽ കൂടിയും, ആളുകളെ പിടിക്കുന്ന മത്സരമനോഭാവം, ക്രിസ്തു ഉരുവായവരിൽ കാണുകയില്ല". സന്തോഷിക്കുന്നവരോടു കൂടെ സന്തോഷിപ്പിക്കുകയും കരയുന്നവരോടുകൂടെ കരയുകയും "ചെയ്‌വിൻ" (റോമ. !2:15) എന്ന് വി. പൗലോസ് പറയുന്ന ഐക്യദാർഡ്യം, നമുക്ക് വളർത്തിയെടുക്കാം സ്നേഹത്തിൽ നിറയുമ്പോൾ ഇത് സാദ്ധ്യമായി തീരുന്നു.

വിശുദ്ധി

ഒരു തിന്മയുമില്ലാത്ത അവസ്ഥയാണ് വിശുദ്ധി. അതിന്റെ ഒരു വശം മാത്രമാണ് ലൈംഗിക കാര്യങ്ങളിൽ ഉള്ള വിശുദ്ധി. സ്നേഹത്തിലും വിനയത്തിലും, ഐക്യത്തിലും നാം പൂർണ്ണത പ്രാപിക്കുമ്പോൾ, വിശുദ്ധരായി തീരുന്നു. ദൈവത്തിന്റെ വിശുദ്ധി ആയിരിക്കണം നമ്മുടെ ലക്ഷ്യം. (1 യോഹ. 3:3)

ഒന്നൊഴിയാതെ എല്ലാ പാപത്തിൽനിന്നും നാം വിടുതൽ പ്രാപിക്കേണ്ടിയിരിക്കുന്നു. 'ഒരുവൻ ന്യായപ്രമാണം മുഴുവനും അനുസരിച്ച് നടന്നിട്ടും ഒന്നിൽ തെററിയാൽ അവൻ സകലത്തിനും കുററക്കാരനായിത്തീർന്നു' (വി. യാക്കോ. 2: 10) എന്നാണ് വി. യാക്കോബു പറയുന്നത്. മരിക്കുന്നതിന് ഒരു രോഗം മതിയാകുമെന്ന് പറയുന്നതുപോലെ, ആത്മാവ് മരിക്കുന്നതിന് ഒരു പാപം മതിയാകും.

## സമാപനം

ക്രിസ്തു നമ്മിൽ ഉരുവാകുന്നില്ലെങ്കിൽ നാം പാപത്തിന്റെ അഥവാ പിശാചിന്റെ ആലയമായി തീരും. ദുരാത്മാവ് ഒരാളെ വിട്ടുപോയിട്ട് തിരിച്ചു വരുമ്പോൾ അവന്റെ ഹൃദയം ശൂന്യമായി കിടക്കുന്നതു കണ്ടാൽ, ആ ദുരാത്മാവിലും ദുഷ്ടതയേറിയ ഏഴു ആത്മാക്കളെ കൂട്ടിക്കൊണ്ടുവരുമെന്ന് (വി. മത്താ. 12:43–45) കർത്താവ് പറഞ്ഞത് ഇവിടെ ശ്രദ്ധേയമാണ്. നേരെമറിച്ച് ക്രിസ്തു നമ്മിൽ ഉരുവായാൽ, ക്രിസ്തുവിനെപ്പോലെ അനേകരെ രൂപാന്തരപ്പെടുത്തുവാൻ നമുക്ക് സാധിക്കും.

ക്രിസ്തു ഗലാത്യരിൽ ഉരുവാകവോളം വി. പൗലോസ് പ്രസവവേദനയ്ക്ക് തുല്യമായി വേദനപ്പെട്ടെങ്കിൽ, പരിപൂർണ്ണ സ്നേഹമായ ക്രിസ്തുവിന്, നമ്മെക്കുറിച്ച്, എത്രമാത്രം വേദന കാണുമെന്ന് ചിന്തിക്കുക. നമ്മിലുള്ള കുററങ്ങളെക്കുറിച്ചു മാത്രമല്ല, നമ്മിലുള്ള കുറവുകളെക്കുറിച്ചും, ഉദാസീനതയെക്കുറിച്ചും, തനിക്ക് വേദനയില്ലേ? ദൈവത്തെയും, തന്റെ മക്കളെയും, പൂർണ്ണഹൃദയത്തോടും, പൂർണ്ണ ആത്മാവോടും, പൂർണ്ണമനസ്സോടുംകൂടെ സ്നേഹിക്കുമ്പോഴാണ്, കർത്താവിന്റെ വേദന മാറുന്നത്. (വി. മത്താ. 22:37)

പെററ തള്ളയെക്കാൾ കൂടുതലായി നമ്മെ സ്നേഹിക്കുന്ന കർത്താവിന്റെ ഹൃദയവേദനയെ നാം ശമിപ്പിക്കേണ്ടതല്ലേ?



# വാർത്തകളും കുറിപ്പുകളും

## പ. ബാവായിക്കു സ്വീകരണം

നിരണം ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പ. കാതോലിക്കാബാവായിക്കും സപ്തതിയാഘോഷിക്കുന്ന തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായിക്കും അഭിനവ തിരുമേനിമാർക്കും ബഹു. ധനമന്ത്രി ശ്രീ. ഉമ്മൻചാണ്ടി, ജോസഫ് എം. പുതുശേരി എം. എൽ. എ. എന്നിവർക്കും തിരുവല്ലാ എം. ജി. എം. ഹൈസ്കൂളിൽവച്ച് സ്വീകരണം നൽകി. പ. കാതോലിക്കാബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനം മന്ത്രി ശ്രീ. ഉമ്മൻചാണ്ടി ഉദ്ഘാടനം ചെയ്തു. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, ഫാ. മത്തായി ഉമ്മൻ, ഫാ. കുര്യൻ ദാനിയേൽ, വർഗീസ് മാത്യു എന്നിവർ അനുമോദനപ്രസംഗങ്ങൾ നടത്തി.

മാർ തീമോത്തിയോസ്, മാർ ക്ലീമീസ് എന്നീ തിരുമേനിമാരും ജോസഫ് എം. പുതുശേരിയും മറുപടിപ്രസംഗം നടത്തി. ജോയി കെ. ജോർജ് സ്വാഗതവും പ്രദീപ് മാമ്മൻ നന്ദിയും പറഞ്ഞു.

---

(6-ാം പേജിൽനിന്നും തുടർച്ച)

## സുവിശേഷദീപ്തി

രുടെയും വീഴ്ചയ്ക്കും എഴുന്നേൽപ്പിനും ഈ ശിശു നിമിത്തമാകും. ജാതിയുടെ പ്രകാശമാണവൻ (യശ. 8:14, 15, റോമ. 11;11, 12, 26). 84 വയസ്സുള്ള ഹന്ന പ്രാർത്ഥനയോടും ഉപവാസത്തോടും ദേവാലയത്തിൽ കഴിച്ചുകൂട്ടുന്നത് ഇന്നത്തെ നമ്മുടെ തലമുറയ്ക്ക് അന്യമായ ശൈലിയല്ലേ? അവർ എല്ലാ യാമപ്രാർത്ഥനകളിലും പങ്കെടുത്തിരുന്നു. ഹന്ന പ്രവാചകിയും സുവിശേഷകയുമായി മാറുകയാണ്.

പ്രാർത്ഥനയും, ഉപവാസവും, കർത്താവിനായുള്ള കാത്തിരിപ്പും സുവിശേഷഘോഷണവുമാകുന്ന ക്രൈസ്തവ ജീവിതശൈലി ഇനിയൊരിക്കലും മടങ്ങിവരാത്തവിധം നമ്മിൽനിന്നകന്നുപോയെന്നോ! യേശുവിന്റെ ദേവാലയപ്രവേശം, നമ്മുടെ സമർപ്പണദിനമാകട്ടെ!

## ദനഹായ്ക്കുശേഷം അഞ്ചാം ഞായർ (ഫെബ്രുവരി 9)

സുവിശേഷപാഠം; വി. മർക്കോ. 1:12–20
(താരതമ്യപഠനം: വി. മത്താ. 4:1–11, 4:12–22;
വി. ലൂക്കോ. 4:1–13; 14–15; 5:1–11)

യേശുവിന്റെ പരസ്യശുശ്രൂഷയിലെ ആദ്യത്തെ കർമ്മരംഗം പിശാചുമായുള്ള ഒരു പോരാട്ടമാണ്. അക്കാലത്ത് താൻ ഒരു മരുഭൂമിയിലായിരുന്നു. മുള്ളും പറക്കാരയും ഹിംസ്രജന്തുക്കളുമുള്ള ഭൂമി. ശാപഗ്രസ്തമായ ഭൂമിയുടെ ചിത്രമാണിത് (ഉല്പ. 3:17). അവിടെ ആധിപത്യം സ്ഥാപിച്ചിരിക്കുന്ന പിശാചിനെ ബഹിഷ്കരിച്ച് തന്റെ സൃഷ്ടിയെ വിടുവിക്കുന്നതിനാണല്ലോ ദൈവപുത്രൻ പ്രത്യക്ഷനായത്. മാലാഖമാർ തന്നെ ശുശ്രൂഷിക്കുന്നതിനെത്തിയിരുന്നു.

യോഹന്നാന്റെ ശുശ്രൂഷാകാലം തികഞ്ഞശേഷമാണ് കർത്താവ് തന്റെ ശുശ്രൂഷ ആരംഭിക്കുന്നത്. തന്റെ ഉപദേശം സുവാർത്തയാണ്. കാലം തികഞ്ഞിരിക്കുന്നു. ദൈവരാജ്യം സമീപത്തായിരിക്കുന്നു എന്നതാണ് ആ സുവാർത്ത. പാപത്തിൽനിന്നു വിട്ടുമാറി സുവിശേഷ സന്നാഹങ്ങളാകാനുള്ള ആഹ്വാനമാണത്. 'കാലത്തിക'വിന് പല അർത്ഥങ്ങളുണ്ട്,

1) എല്ലാററിനും ദൈവത്തിന്റെ ഒരു പദ്ധതിയുണ്ട്. കാര്യങ്ങൾ അതിൻപ്രകാരം യഥാകാലം നിർവ്വഹിക്കപ്പെടും.
2) പാപത്തിന്റെ സാമ്രാജ്യം നശിപ്പിച്ച് കൃപയുടെ സാമ്രാജ്യം സ്ഥാപിക്കാൻ കാലമാകുന്നു.
3) സുവിശേഷം സ്വീകരിക്കുന്നവരിൽ ദൈവരാജ്യം സ്ഥാപിതമാകുന്നു.
4) കൃപാകാലം വന്നെത്തിയിരിക്കുന്നു.

ഇതാണ് ദൈവരാജ്യം സ്വീകരിക്കാനുള്ള ശരിയായ കാലം.

ഇന്നും മനുഷ്യരുടെ ചെവിയിൽ മുഴങ്ങുന്ന വാക്കുകളാണിവ. ദൈവരാജ്യം സ്ഥാപിതമായിരിക്കുന്നു. സന്മനസുള്ള നിർമ്മല വിശ്വാസികൾക്ക് അതിലേക്ക് പ്രവേശിക്കാം. പാപം വെടിഞ്ഞ് ഈ സുവാർത്ത ഏറ്റുപാടാം.

ആദ്യമായി ഇതിനോടു പ്രതികരിച്ചവർ സാധുക്കളായ മൽസ്യത്തൊഴിലാളികളായിരുന്നു. യേശുവിന്റെ വാക്കുകൾ അവരുടെ ഹൃദയങ്ങളിൽ ഉടക്കിനിന്നു. മനുഷ്യരെ പിടിക്കുന്നവരാകാൻ അവൻ അവരെ വിളിച്ചു. സാവധാനം എഴുന്നേററ് അവരുടെ 'സകലതും' ആ കടൽക്കരയിൽ ഉപേക്ഷിച്ച് അവർ അവനെ പിൻചെന്നു. ഇതൊരു നിസാര കാര്യമല്ല.

ഇന്ന് നമ്മുടെ സഭയുടെ വിവിധ കർമ്മരംഗങ്ങളിൽ—ദയറാകൾ, വിദ്യാർത്ഥിപ്രസ്ഥാനം, യുവജനസമാജം, മിഷൻ സംരംഭങ്ങൾ—ഇവിടെയെല്ലാം ഗലീലാതീരത്തെ മൽസ്യത്തൊഴിലാളികളെപ്പോലെയുള്ള കർമ്മജ്ഞാനികളുടെ അഭാവം മനസിനെ തളർത്തുന്നതരത്തിൽ വളർന്നുനിൽക്കുന്നു. ഇതിനെപ്പററി നമുക്ക് എന്തു പറയുവാനുണ്ട്?

## നേതൃത്വ പരിശീലന ക്യാമ്പ്

ഓർത്തഡോക്സ് യുവജനപ്രസ്ഥാനം സുൽത്താൻബത്തേരി ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ കാര്യമ്പാടി സെന്റ് ജോർജ് പള്ളിയിൽവച്ച് ഏകദിന പഠനപരിശീലന ക്ലാസ് നടത്തി. പ്രൊ. കെ. ടി. കുര്യൻ വി. കുർബാനയിലെ പ്രതീകങ്ങളെക്കുറിച്ചും പ്രൊ. എസ്. നൈനാൻ 'സാമൂഹ്യപശ്ചാത്തലത്തിൽ യുവജനങ്ങളുടെ പങ്ക്' എന്നതിനെക്കുറിച്ചും ക്ലാസുകൾ എടുത്തു. ഫാ. ജേക്കബ് മനയത്ത് ക്യാമ്പ് ഉദ്ഘാടനം ചെയ്തു. ഭദ്രാസന സെക്രട്ടറി വി. എം. പൗലോസ് ഭാവിപ്രവർത്തനങ്ങളുടെ രൂപരേഖ അവതരിപ്പിച്ചു. മീനങ്ങാടി ഓർഗനൈസർ ററി. കെ. ഏലിയാസ് സ്വാഗതവും ബത്തേരി ഓർഗനൈസർ എ. പി. ചാക്കോ നന്ദിയും പറഞ്ഞു. നേതൃത്വ പരിശീലനക്യാമ്പിൽ നൂറിലധികം പ്രതിനിധികൾ പങ്കെടുത്തു.

## മാർ പക്കോമിയോസ് മൗണ്ട് കാതോലിക്കേററ് സെൻറർ

ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ, കണ്ടനാടു മെത്രാസന ആസ്ഥാനമാക്കുന്നതിന് മീൻപാറെ പണികഴിപ്പിച്ച കാതോലിക്കേററ് സെൻററിന് പ. കാതോലിക്കാബാവാ മാർ പക്കോമിയോസ് മൗണ്ട് കാതോലിക്കേററ് സെൻറർ എന്ന് നാമകരണം ചെയ്തിരിക്കുന്നു. കണ്ടനാട് മെത്രാസനത്തിന്റെ കേന്ദ്ര ആസ്ഥാനം വെട്ടിക്കൽ ദയറായിൽനിന്ന് 28–11–91 ലെ മെത്രാസന ഇടവകയോഗ തീരുമാനപ്രകാരം മീൻപാറയ്ക്ക് മാററി. സെൻററിന്റെ മാനേജരും ചാപ്പലിന്റെ വികാരിയുമായി റവ. ഫാ. ഓ. പി. വർഗീസിനെ പ. ബാവാ നിയമിച്ചു.

## ഉപന്യാസമത്സര വിജയികൾ

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ തിരുമേനിയുടെ 175-ാം ചരമവാർഷിക ആഘോഷത്തോടനുബന്ധിച്ച് നടത്തിയ ഉപന്യാസമത്സരത്തിലെ വിജയികൾ.

നോർത്ത് സോൺ — 1) പ്രിയാപനയ്ക്കൽ, സെ. ജോർജ് സൺഡേസ്കൂൾ, അടുപ്പൂട്ടി, കുന്നംകുളം. 2) നിക്സി കുഞ്ഞുകുഞ്ഞു എം.ജി.എം., മേലെപാറേൽ കുന്നംകുളം.

സെൻട്രൽ സോൺ – 1) വിൻസിമോൾ വറുഗീസ്, സെ. മേരീസ് സൺഡേസ്കൂൾ, പങ്ങട, കോട്ടയം. 2) ഉമ്മൻഫിലിപ്പ്, എം. ജി. എം., കരുവാററ, നിരണം.

സൗത്ത്സോൺ — 1) ആനി മേരി കോശി, എം.ജി.എം., തോട്ടപ്പുഴ, ചെങ്ങന്നൂർ 2) ബിൻസി ററി. മാത്യു, സെ. ഗ്രീഗോറിയോസ്, ചാത്തന്നൂർ, തിരുവനന്തപുരം.

## സെമിനാർ

എം. ജി. ഓ. സി. എസ്. എം. മദ്രാസ് ക്രിസ്ത്യൻകോളജ് യൂണിററിന്റെ ആഭിമുഖ്യത്തിൽ നടത്തിയ സെമിനാർ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.

അന്താരാഷ്ട്ര മേഖലയിലെ സമകാലീന പ്രശ്നങ്ങളോടുള്ള ക്രിസ്തീയ പ്രതികരണം എന്ന വിഷയത്തെ അടിസ്ഥാനമാക്കി അഭിവന്ദ്യ തിരുമേനി മുഖ്യ പ്രഭാഷണം നടത്തി. ഡീക്കൻ ഫിലിപ്പ്, ഏബ്രഹാം, ഡീക്കൻ ജോൺ, തോമസ് കരിങ്ങാട്ടിൽ എന്നിവർ ചർച്ചകൾക്കു നേതൃത്വം നൽകി.



**Managerial Class in Kerala: A Sociological Analysis** എന്ന പ്രബന്ധത്തിന്, തിരുവനന്തപുരം ലൊയോളാ കോളജ് പ്രൊഫസറായിരുന്ന എം. പി. ചാക്കോയ്ക്ക്, കേരളാ യൂണിവേഴ്സിററി പി.എച്ച്.ഡി. ബിരുദം നൽകി. ഇദ്ദേഹം പാത്താമുട്ടം മാളികയിൽ കുടുംബാംഗവും മലങ്കരസഭാമാസികയുടെ ചീഫ് എഡിററായിരുന്ന എം. സി. കുറിയാക്കോസ് റമ്പാച്ചന്റെ സഹോദരപുത്രനും മാസികയുടെ ആയുഷ്കാല വരിക്കാരനുമാണ്. ഡോക്ടറേററ് ലഭിച്ചതിൽ 'മലങ്കരസഭ'യുടെ അനുമോദനങ്ങൾ.

## സപ്തതിയും രജതജൂബിലിയും

കോഴിക്കോട്: മലബാർ ഭദ്രാസന മെത്രാപ്പോലീത്താ തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെ സപ്തതിയും, എപ്പിസ്ക്കോപ്പൽ രജതജൂബിലിയും നവംബർ 11–ന് നടത്തപ്പെട്ടു.

പ. കാതോലിക്കായുടെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുസമ്മേളനം ധനകാര്യമന്ത്രി ഉമ്മൻ ചാണ്ടി ഉത്ഘാടനം ചെയ്തു. മത, സാംസ്കാരിക, രാഷ്ട്രീയ നേതാക്കന്മാർ ആശംസകറം അർപ്പിച്ചു.

സ്നേഹത്തിലും സഹകരണത്തിലുമാണ് ആത്മീയ ജീവിതത്തിന്റെ ശക്തിയെന്നു പ. ബാവാ തിരുമേനി പ്രസ്താവിച്ചു.

ദൈവത്തിനായി സമർപ്പിക്കപ്പെട്ട സൽക്കർമ്മങ്ങളുടെ ഒരു ഉപകരണമായിത്തീർന്ന പുണ്യപുരുഷനാണ് തീമോത്തിയോസ് തിരുമേനി എന്ന് പ. ബാവാ പറഞ്ഞു.

മലബാർ ഭദ്രാസനത്തെ ഉയർച്ചയുടെ പടവുകളിലേക്കുയർത്തിയ ആത്മീയ ഗുരുവര്യനെന്നു വിശേഷിപ്പിച്ചുകൊണ്ടുള്ള മംഗളപത്രം വന്ദ്യ പൗലോസ് റമ്പാൻ അഭിവന്ദ്യ തീമോത്തിയോസ് തിരുമേനിക്കു നൽകി. ജൂബിലി സ്മാരകമായി നിർമ്മിച്ച 25 വീടുകളുടെ താക്കോൽദാനം പ. ബാവാ തിരുമനസ്സുകൊണ്ട് നിർവ്വഹിച്ചു.

ജാതിപരിഗണനയില്ലാതെ വീടു ലഭിച്ചവരിൽ മലബാറിന്റെ വിവിധ ഭാഗങ്ങളിലുളള ഹിന്ദുക്കളും, മുസ്ളീങ്ങളും, ക്രൈസ്തവരുമുണ്ടായിരുന്നു.

നിർധനരായ പെൺകുട്ടികളുടെ വിവാഹാർത്ഥം സമാഹരിക്കുന്ന എൻഡോവുമെന്റ് ഫണ്ട് മേയർ ഒ. രാജഗോപാൽ ഉദ്ഘാടനം ചെയ്തു. ജൂബിലി സ്മാരകമായി തയ്യാറാക്കിയ സുവനീർ സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനി സഖറിയാസ് മാർ അന്തോണിയോസ് തിരുമേനിക്കു ആദ്യപ്രതി നൽകി പ്രകാശനം ചെയ്തു.

മതസൗഹാർദ്ദത്തിന്റെയും, പരസ്പരവിശ്വാസത്തിന്റെയും, സഹകരണത്തിന്റെയും സന്ദേശങ്ങറം ഉറംക്കൊളളുന്ന ആശംസകറം അർപ്പിക്കുവാൻ വിവിധ ക്രൈസ്തവനേതാക്കന്മാരും, രാഷ്ട്രീയപ്രമുഖരും എത്തിയിരുന്നു. കെ. മുരളീധരൻ എം. പി., ബി. വി. അബ്ദുളളക്കോയ എം. പി., എ. സുജനപാൽ എം എൽ. എ., കോഴിക്കോട് രൂപതാ ബിഷപ്പ് റൈററ് റവ. മാക്സ്വെൽ നൊറോണ, റൈററ് റവ. ബിഷപ് മാർ അപ്രേം (കൽദായ) റൈററ് റവ. ബിഷപ്പ്. പി. ജി. കുരുവിള (സി. എസ്. ഐ) ഫിലിപ്പോസ് മാർ യൗസേബിയോസ് പൗലോസ് മാർ മിലിത്തിയോസ്, കുറിയാക്കോസ് മാർ ക്ലീമിസ്, വൈദിക ട്രസ്ററി റവ. ഫാ. മത്തായി നൂറനാൽ, റവ. ഫാ. പി. എം. തോമസ് എന്നിവർ ആശംസകറം നേർന്നു.

ജനങ്ങളുടെ ഐക്യത്തോടെയുളള പ്രവർത്തനവും, ദൈവകൃപയും, വന്ദ്യവൈദികരുടെ സഹകരണവുമാണ് തന്നെ സഹായിച്ചിട്ടുളളതെന്നു തീമോത്തിയോസ് തിരുമേനി മറുപടി പ്രസംഗത്തിൽ പറഞ്ഞു. കാലംചെയ്ത പുണ്യപുരുഷന്മാരായ പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവ, പ. ഔഗേൻബാവാ തോമാ മാർ ദീവന്നാസ്യോസ് തിരുമേനിഎന്നീ പിതാക്കന്മാർ തന്റെ ജീവിതത്തെ രൂപപ്പെടുത്തുന്നതിൽ വളരെ സ്വാധീനിച്ചിട്ടുണ്ടെന്ന് അഭിവന്ദ്യ തിരുമേനി പറഞ്ഞു.

കത്തീഡ്രൽചർച്ച് ക്വയറിന്റെ ഗാനാലാപനം ചടങ്ങിനെ ശ്രവണസുന്ദരമാക്കിത്തീർത്തു. ആഘോഷക്കമ്മററി ചെയർമൻ ശ്രീ. ജിജി തോംസൺ ഐ. എ. എസ്. സ്വാഗതവും, ഭദ്രാസനസെക്രട്ടറി ഫാ. വർഗീസ് പുന്നക്കൊമ്പിൽ കൃതജ്ഞതയും പറഞ്ഞു.

നേരത്തെ വാഹന ഘോഷയാത്രയോടെയാണ് ബിലാത്തിക്കുളം കത്തീഡ്രലിൽനിന്നും ടാഗോർ സെൻറിനറി ഹാളിലേക്ക് തിരുമേനിമാരെയും വിശിഷ്ടാതിഥികളെയും ആനയിച്ചത്. ഭദ്രാസനത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്നും അനേകമാളുകറം ചടങ്ങുകളിൽ സംബന്ധിച്ചു.

## പളളി കൂദാശ ചെയ്തു

പ. പരുമല തിരുമേനിയുടെ നാമത്തിൽ ലൂദിയാനായിൽ പണി കഴിപ്പിച്ച പളളിയുടെ കൂദാശ ഇടവക മെത്രാപ്പോലീത്താ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനി, ഈയോബ് മാർ പീലക്സീനോസ് തിരുമനസ്സിലെ സഹകരണത്തിൽ ഡിസംബർ 21, 22 തീയതികളിൽ നിർവ്വഹിച്ചു. 21–ാം തീയതി സന്ധ്യാനമസ്ക്കാരത്തെ തുടർന്ന് കൂദാശയുടെ പ്രഥമഭാഗവും 22–ാം തീയതി ബാക്കി ശുശ്രൂഷകളും പൂർത്തിയാക്കിയ ശേഷം ഗ്രീഗോറിയോസ് തിരുമനസ്സുകൊണ്ട് വി. കുർബാന അർപ്പിച്ചു. മനോഹരമായ പളളിയുടെ പണിക്കു നേതൃത്വം നൽകിയ വികാരി ഫാ. സി. ജി. മാത്യു, ട്രസ്ററി കെ. കെ. ജോർജ്ജുകുട്ടി, സെക്രട്ടറി എ. വി. മാത്യു എന്നിവരെ അഭിവന്ദ്യ തിരുമേനി അഭിനന്ദിച്ച് അനുഗ്രഹിക്കുകയുണ്ടായി. ★



# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

**പാഠം 25**

വിജയിയുടെ പേരും വിലാസവും

പേര്: ഷേർളി ലൂക്കോസ്

വിലാസം: വലിയപറമ്പിൽ ചണ്ണപ്പേട്ട

പ്രോസനം: തിരുവനന്തപുരം

രജി. നമ്പർ: 5139

## പാഠം 30 ലൂക്കോസ് (9–10)

1. അപ്പം വർദ്ധിപ്പിച്ചത് ഏതു പട്ടണത്തിനടുത്തുവച്ച്.
2. തേജസ്സിൽ പ്രത്യക്ഷരായവർ
3. പ്രത്യക്ഷരായവരുടെ സംഭാഷണവിഷയം
4. പിതാവായ ദൈവം മനുഷ്യരോട് ആവശ്യപ്പെടുന്ന ഏക കാര്യം
5. യേശുവിനെ സ്വീകരിക്കാത്ത ഗ്രാമക്കാർ
6. ശമര്യരെ ശപിക്കാൻ ആഗ്രഹിച്ചവർ
7. അവനെ കുഴിച്ചിടുവാൻ അനുവാദം ചോദിച്ചവൻ.
8. യാത്ര പറയുവാൻ അനുവാദം ചോദിച്ചവർ
9. യേശു പരാമർശിക്കുന്ന പഴയനിയമ പട്ടണം
10. മാനസാന്തരത്തിനു ഒരുക്കമുള്ളവർ
11. സന്തോഷത്തോടെ മടങ്ങിവന്നവർ
12. സാത്താൻ ആകാശത്തുനിന്നു വീഴുന്നതു കണ്ടത് ആര്
13. ശിശുക്കൾക്കു ലഭിച്ച പദവി എന്ത്
14. നിത്യജീവനെപ്പററി ചോദിച്ചവൻ
15. മനസ്സലിവുള്ള യാത്രക്കാരൻ
16. നല്ല കൂട്ടുകാരൻ ആകാൻ എന്തുചെയ്യണം
17. ശുശ്രൂഷയിൽ കുഴങ്ങിയവൾ
18. പലതിനെപ്പററി വിചാരപ്പെടുന്നവൾ
19. നല്ല അംശം തിരഞ്ഞെടുത്തവൾ
20. അപഹരിക്കപ്പെടാത്തത് എന്ത്

## പാഠം 25

## ശരിയായ ഉത്തരം മർക്കോസ് (13–14)

1. ഒലിവുമല (13:3)
2. പത്രോസും യാക്കോബും യോഹന്നാനും അന്ത്രയോസും 13:3
3. ദാനിയേൽ (മത്തായി 24:15)
4. ഉണർന്നിരിപ്പിൻ 13:37
5. പെസഹായുടേയും പുളിപ്പില്ലാത്ത അപ്പത്തിൻെറയും ഉത്സവം 14:1
6. ശീമോൻ (14:3)
7. സ്വച്ഛരജടാമാംസി (14:3)
8. പരിമളതൈലവുമായി വന്ന സ്ത്രീ (14:3)
9. പരിമളതൈലം തലയിൽ ഒഴിച്ച സംഗതി (14:3)
10. തൈലംകൊണ്ട് അഭിഷേകം ചെയ്തത് (14:9)
11. ഇസ്ക്കര്യോത്താ യൂദാ (14:10)
12. മനുഷ്യപുത്രനെ കാണിച്ചുകൊടുക്കുന്നവൻ (14:21)
13. യേശുവും ശിഷ്യന്മാരും (14:26)
14. ഉയിർത്തെഴുന്നേററ യേശു (14:28)
15. പത്രോസും മററു ശിഷ്യന്മാരും (14:31)
16. ഗെത്ത്സമന (14;32)
17. യൂദാ (14:45)
18. പത്രോസ് (14:54)
19. പടിപ്പുരയിലേക്കു പുറപ്പെട്ടപ്പോൾ (14:68)
20. മഹാപുരോഹിതൻെറ ബാല്യക്കാരിയുടെ മുമ്പിൽ (14:69)

1. ഷേർളി ലൂക്കോസ് ചണ്ണപ്പേട്ട
2. മേരി ജോർജ് (N) പറവൂർ
3. ജോർസിജോർജ് (N) പറവൂർ
4. ജിജി മത്തായി ചെങ്ങമനാട്
5. ഏലിയാമ്മ പൗലോസ് ചെല്ലകോട്
6. സൂസൻ സഖറിയാ തുമ്പമൺ
7. ജിജി കോശി കിരന്തൂർ
8. സാറാമ്മ തോമസ് മലാട്
9. പി. സി. ചെറിയാൻ കോയിപ്രം
10. സൂസൻജോർജ് ചെങ്ങമനാട്
11. മോളിമാത്യൂസ് നാരങ്ങാനം
12. സാലിക്കുട്ടി ഐസക് കങ്ങഴ
13. ഏലിയാമ്മ വറുഗീസ് നെടുമാവ്
14. സാലിജോൺ ട്രിച്ചി
15. ഏലിസബേത്ത് തമ്പി കൊച്ചി
16. കുഞ്ഞൂഞ്ഞമ്മ കുര്യാക്കോസ് വാഴൂർ
17. റൊഷ്നി ഏബ്രഹാം അയ്മനം
18. ഏല സബേത്ത് സാമുവേൽ J. B. നഗർ
19. ജോസ് വറുഗീസ് ഹരിപ്പാട്
20. സോണി ജോഷ്വാ കൂടൽ
21. സാറാമ്മ ചെറിയാൻ മലാട്
22. മോനമ്മ വറുഗീസ് ആങ്ങമൂഴി
23. എം. സി. ജോർജ് അന്ധേരി
24. എം. വി. വറുഗീസ് പോങ്ങിച്ചേരി
25. അക്കാമ്മ വറുഗീസ് പാലിയേക്കര

26. മോളമ്മ കെ. കൊററമ്പള്ളി
27. ജോർജ്മുതലാളി കടവന്ത്ര
28. മറിയാമ്മ ചാക്കോ ആൻഡമാൻസ്
29. റെനിസൂസൻ പോറം ചെറുകോൽ
30. ഷേർളി മാത്യു കടമ്പനാട്
31. ശോശാമ്മ തോമസ് മെഴുവേലി
32. വിൽസൺ കുരമ്പാല
33. കുര്യൻ ജോൺ ദുർഗ്ഗാപ്പൂർ
34. തങ്കമ്മസഖറിയാ ആലപ്പുഴ
35. ബേബി മോനച്ചൻ ഏവൂർ
36. ലീനാ ചെറിയാൻ വളഞ്ഞവട്ടം
37. പൊന്നമ്മ തേമസ് അഹമ്മദബാദ്
38. അനിൽ പുന്നൂസ് ജാംനഗർ
39. മിനിജോർജ് കരിക്കം
40. മറിയാമ്മ വറുഗീസ് ആനിക്കാട്
41. കെ. പി. തോമസ് പിപ്പരിയാ
42. ഡോ. ഏലിയാമ്മ ഐസക് പുത്തൂർ
43. ഏലിയാമ്മ മാത്യു എടപ്പള്ളി
44. സജി ചാക്കോ തുമ്പമൺ
45. ചിന്നമ്മ ജോൺ ഉളനാട്
46. റെജി പന്തളം
47. കെ. എം. തോമസ് മദ്രാസ്
48. ബിജി നാറേറാം അങ്ങാടിക്കൽ
49. ബീനാ ചാക്കോ കുളത്തുപ്പുഴ
50. ഓമന വറുഗീസ് മണിമൂലി
51. മറിയാമ്മ അലക്സ് കവിയൂർ
52. സൂസൻ തോമസ് പുതുപ്പള്ളി
53. ജയകോശി അഹമ്മദബാദ്
54. ഡേവിഡ് ജോർജ് ബോംബെ
55. തോമസ് വറുഗീസ് കൊടുമൺ
56. കോശി മത്തായി നന്ദിനി
57. വി.പി. ജോർജ് (N) പറവൂർ
58. ററി. ഒഎ. വർക്കി മുഴക്കുന്ന്
59. വി. എം. കൊച്ചന്ന മങ്ങാട്
60. റോസമ്മജോർജ് കല്യാൺ
61. പി. വി. അച്ചാമ്മ മഞ്ഞപ്ര
62. ലില്ലി മാത്യു കനകപ്പലം
63. ഷൈല ഉമ്മൻ വളഞ്ഞവട്ടം
64. ലാലി വൽസൻ താന
65. പി.ററി. കുര്യൻ പാററ്നാ
66. ജിജി ജേക്കബ് ഇൻഡോർ
67. ബേബി P. Y. കോലഞ്ചേരി
68. ജസ്സി ഐപ്പ് കായംകുളം
69. സാബുതോമസ് പുത്തൂർ
70. തങ്കംചാർളി ഷൊർണ്ണൂർ
71. ജോസഫ് അറയ്ക്കൽ അത്യോടി
72. ലീലാമ്മ ജോസഫ് വിക്രോളി
73. സുനിൽജോസ് പരിയാരം
74. ഷേമ മാത്യു പുതുപ്പള്ളി
75. സുജ ജോർജ് നാരങ്ങാനം
76. ബിനു അങ്ങാടി
77. അച്ചാമ്മ പീററർ വാഴൂർ
78. ഷിബു വറുഗീസ് കുട്ടംപേരൂർ
79. ജസ്സി വറുഗീസ് മൈലപ്ര
80. അനുസൂസൻ വറുഗീസ് പുലിയൂർ
81. ലീലാമ്മ ജേക്കബ് പുന്നവേലി
82. ജോർജി പി. മാത്യു കല്ലിശ്ശേരി
83. പൗലോസ് V. M. കാക്കവെയൽ
84. അന്നമ്മ ചാക്കോ പാമ്പാടി
85. ഷിബു തോമസ് തിരുവല്ല
86. അനുഫിലിപ്പ് ഉള്ളന്നൂർ
87. തോമസ് സി. സി. കുന്നിക്കോട്
88. സിനിമോറം അട്ടപ്പാടി
89. മേരിക്കുട്ടി കരിപ്പുഴ
90. നെബു വറുഗീസ് ഏലപ്പാറ
91. അന്നമ്മ പീലിപ്പോസ് ആനിക്കാട്
92. ഏബ്രഹാം T. A. തലവടി
93. ശോശാമ്മ എം.സി. ഓതറ (W)
94. റോസി അലക്സാണ്ടർ കോർബാ
95. ലാലി ചെറിയാൻ (5) പറവൂർ
96. മേരിക്കുട്ടി പടുവഞ്ചാൽ
97. തോമസ് മാത്യു കല്ലിശ്ശേരി
98, റെജീഷ് ഗുരുവായൂർ

പാഠം 25–ൻെറ ഉത്തരം വിജയിയുടെ പേരും വിലാസവും വിജയികളുടെ പേരും താഴെ കൊടുക്കുന്നു.

പഠനത്തിൽ പങ്കെടുക്കുന്നതിനു പ്രത്യേകം സന്തോഷം. നോമ്പുകാലം കർത്താവിനെ സ്വീകരിക്കുവാനായി ഒരുങ്ങുന്നതിനുള്ള അവസരമായി കരുതുക. ഒരുവർഷംകൂടെ നമ്മോടു യാത്രപറയുവാൻ ഒരുങ്ങുന്നു. 91–ലെ പരാജയങ്ങൾ ആവർത്തിക്കാതിരിക്കുവാൻ ശ്രമിക്കുക. 92 പ്രതീക്ഷയുടെ പ്രത്യാശയുടെ വർഷമായിത്തീരാൻ പ്രത്യേകം പ്രാർത്ഥിക്കാം. നോമ്പുകാലയളവ് പ്രത്യേകം പ്രാർത്ഥനയ്ക്കായി വേർതിരിക്കാം. മററുള്ളവർക്കുവേണ്ടിയുള്ള പ്രാർത്ഥന മുടക്കരുത്. മംഗളകരമായ ക്രിസ്തുമസ്സും പുതുവർഷവും നേരുന്നു. പാഠം 30–ൻെറ ഉത്തരം അടുത്തമാസം 20–നു മുമ്പായി Bible Padanam Lesson 30 C/o Fr. M. C. Cherian OCSC. Trivandrum–1 695001 എന്ന വിലാസത്തിലയയ്ക്കുക.

—o—

**പാവനസ്മരണയ്ക്കു മുമ്പിൽ**
**ആദരാഞ്ജലികൾ**



**ദാനീയേൽ മാർ പീലക്സീനോസ്**
**മെത്രാപ്പോലീത്താ**

*Inserted by:*

MOHAN & ANIYAN
Abudhabi

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038



തുടർന്നുള്ള മദ്ധ്യസ്ഥപ്രാർത്ഥനയ്ക്ക്



ഒരു വിശ്വാസിക്കുടുംബം, മലേഷ്യ.

Printed and published by Rev. Fr. T.G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam - 38
Chief Edit[illegible]ev. Dr. Jacob Kurian